# കൊടുങ്ങല്ലൂർ

## കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ

# കൃതികൾ

---

ബുക്കു് നം

കൊടുങ്ങല്ലൂർ

കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ

# കൃതികൾ

പുസ്തകം ൩.

---




പ്രസാധകൻ

പി. വി. കൃഷ്ണവാരിയർ

---

ലക്ഷ്മീസഹായം അച്ചുകൂടം

കോട്ടയ്ക്കൽ

1102

[വില 1 ക.]

# വിഷയാനുക്രമണിക







# പ്രസ്താവന

സാഹിത്യസാമ്രാജ്യത്തിൽ ലബ്ധപ്രതിഷ്ഠനായ നമ്മുടെ (കവികല)ചക്രവർത്തിക്കുള്ള അപദാനങ്ങളെ എത്രതന്നെ എടുത്തുപാടിയാലും ഒട്ടും ഏറിപ്പോകുമെന്നു തോന്നുന്നില്ല. സമകാലികന്മാരായ സകലമഹാകവികളും ഐകകണ്ഠ്യേന ശ്ലാഘിക്കുന്ന ഒരുത്തമശ്ലോകനായ മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ നിതമനസ്സുകൊണ്ടു മാത്രമാണ്. ആധുനികമഹാകവികളിൽ പ്രശസ്തനായ വള്ളത്തോൾ നമ്മുടെ മഹാകവിയെപ്പററി പറയുന്നതു നോക്കുക:—

"ശബ്ദങ്ങളെദ്ദാസരെയെന്നപോലെ
ശരിക്കു കീഴ്പ്പേർത്തിയ ശക്തിയുക്തൻ,
തനിച്ചു മുപ്പാണ്ടിടകൊണ്ടു സാക്ഷാൽ
ശ്രീഭാരതം തർജ്ജമചെയ്ത ധീമൻ,

കാളീകടാക്ഷഭ്രമരങ്ങളിപ്പൂ-
ങ്കാവായ കല്യൻ കവിസാർവ്വഭൗമൻ
കലാഭിമാനപ്രദകീർത്തി 'കുഞ്ഞി-
ക്കുട്ടക്ഷിതീശൻ' —————" എന്നും,

"ആരിനി നമ്മൾക്കു ഹിതോപദേഷ്ടാ-
വാ,സ്സൗമ്യനസ്സുഹൃൽഗുരു സർവ്വമാന്യൻ"

എന്നും ഭക്തിബഹുമാനപുരസ്സരം സ്തുതിക്കുന്ന വള്ളത്തോൾ മഹാകവി,

"ചിക്കെന്നു വിജ്ഞാനവിശേഷമെന്ന-
മെച്ചപ്പായിതന്നാതല ചാമ്പലായീ!
നിനക്കുവന്നൂ മലയാളഭാഷേ!
നിർഭാഗ്യയാം നിൻഗതിയെന്തു മേലിൽ".

എന്നു കഠിനമായി സംഭ്രമിച്ചുകൊണ്ട്,

"വൈധവ്യമാർന്നു കവിതാവധൂടി,
ഹാ കൈരളിപ്പെണ്ണിനു കണ്ണുപൊട്ടി!!"

എന്നു് ഉള്ളിൽതട്ടി വിലപിക്കതന്നെ ചെയ്യുന്നു.

മഹാകവി ഉള്ളൂർ പരമേശ്വരയ്യരവർകളാകട്ടെ, 'സരസദ്രുതകവികിരീടമണി'യെന്നും, 'സാക്ഷാൽ കേരളവ്യാസ'നെന്നുമുള്ള ബിരുദങ്ങളാൽ വിദിതനായ കുഞ്ഞിക്കുട്ടൻ തമ്പുരാൻതന്നെ "മഹാകവിമൂർദ്ധന്യൻ" എന്നു്, ഇതിനുമുമ്പു പ്രസിദ്ധപ്പെടുത്തിയ പുസ്തകത്തിന്റെ ആമുഖോപന്യാസത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇങ്ങിനെ മഹാകവികൾ മാത്രമല്ല, പണ്ഡിതപാമരഭേദംകൂടാതെ സകലജനങ്ങളും ഒരുപോലെ ശ്ലാഘിക്കുന്ന ഒരു മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ തന്നെയാകുന്നു.

അപാരമായ ഒരു രത്നാകരമാണു്, ഈ മഹാൻ സാഹിത്യലോകത്തിൽ സൃഷ്ടിച്ചു നമ്മെ അനുഗ്രഹിച്ചിട്ടുള്ളതു്. അതിൽ അനർഘങ്ങളായ അനവധി രത്നങ്ങൾ ചിന്നിച്ചിതറിക്കിടക്കുന്നതിൽനിന്നു കഴിയുന്നതും തപ്പിയെടുത്തു പുറത്തുകൊണ്ടുവരുവാൻ ഒരു പന്തീരാണ്ടിലധികം കാലമായി ഞാൻ പരിശ്രമിച്ചുവരികയാണു്. എന്റെ അശക്തികൊണ്ടും, അസ്വാതന്ത്ര്യംകൊണ്ടും മറ്റു സംഗതികളാൽ ഇതിനുമുമ്പു പുറത്തു പ്രകാശിപ്പിക്കുവാൻ സാധിച്ചിട്ടില്ല. ഇപ്പോൾ മൂന്നാംസമ്പുടം ഇതാ പൊതുജനസമക്ഷം കൊണ്ടുവരുന്നു. ഇതിലടങ്ങിയിരിക്കുന്ന രത്നങ്ങളുടെ ഗുണദോഷങ്ങൾ, തമ്പുരാൻ തിരുമനസ്സിലെ ഒരു 'ബോസ്വെൽ'ലും നല്ലൊരു സാഹിത്യരസികനുമായ കെ. സി. വീരരായൻ രാജാ അവർകൾ ബി. എ., എൽ. ടി. മുഖവുരയിൽ വിവരിച്ചുകാണിച്ചിട്ടുള്ളതുകൊണ്ടു് ഞാനിനി വിശേഷിച്ചൊന്നും വിശദമാക്കേണ്ടതായിട്ടില്ല. മണിപ്രവാളവ്യാപാരികളായ മഹാജനങ്ങൾ ഇതും സന്തോഷപൂർവ്വം സ്വീകരിക്കുമെന്നാണെന്റെ വിശ്വാസം.

കോട്ടക്കൽ<br>1102-കർക്കടകം-൨൦-ാം } പി. വി. കൃഷ്ണവാരിയർ.

# മുഖവുര

ഇംഗ്ലണ്ടിൽ ജോൺസൺ എന്നു പേരായിട്ടൊരു മഹാവിദ്വാനുണ്ടായിരുന്നു. അദ്ദേഹത്തിനു ശിഷ്യനെന്നോ, സേവകനെന്നോ, സ്നേഹിതനെന്നോ, എന്താണ് പറയേണ്ടതെന്നു നല്ല തീർച്ചയില്ലാതെ, ബോസ്വൽ എന്നു പേരായിട്ടൊരു സഹചരനുണ്ടായിരുന്നു. ഇയ്യാൾക്കു ജോൺസനെക്കുറിച്ചുള്ള ഭ്രമത്തിനു കണക്കുണ്ടായിരുന്നില്ല. സകലസമയത്തും ഇയ്യാൾ ആ മഹാൻെറ ഒരുമിച്ചൊരു സേവകൻെറ നിലയിലുണ്ടായിരിക്കും. അദ്ദേഹത്തിൻെറ വായിൽനിന്നു വല്ലതും ഒരു വാക്കു പുറപ്പെട്ടാൽ അതിയ്യാളുടെ നോട്ടുപുസ്തകത്തിൽ പകർത്തി സൂക്ഷിക്കും. വല്ലതും ഒരു പ്രവൃത്തി ചെയ്താൽ അതും ഇയ്യാളുടെ നോട്ടുപുസ്തകത്തിലായി. ഇങ്ങിനെ ജീവപര്യന്തം ഒപ്പം നടന്നു കുറിച്ചിട്ടുള്ള കുറിപ്പുകളെല്ലാം നോക്കി ഇയ്യാൾ ഒടുവിൽ ജോൺസൻെറ ഒരു ജീവചരിത്രമെഴുതി പ്രസിദ്ധപ്പെടുത്തി. ഇന്നും ഇംഗ്ലീഷ് ഭാഷയിലുള്ള സകലജീവചരിത്രങ്ങളിലുംവെച്ച് ഈ കൃതിയാണൊന്നാമതായി നില്ക്കുന്നത്.

ഇങ്ങിനെയൊരു ബോസ്വൽ നമ്മുടെ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനും ഉണ്ടായിരുന്നാൽ നന്നാകുമായിരുന്നു എന്ന് എനിക്കെപ്പോഴും തോന്നാറുണ്ട്. എന്നാൽ ഇദ്ദേഹത്തിൻെറ ജീവിതസമ്പ്രദായംകൊണ്ട് ആ ബോസ്വൽ സ്ഥാനത്തേക്കൊരാളെക്കൊണ്ടു മാത്രം കഴികയില്ലെന്നുള്ള

നിലയായിരുന്നു. പക്ഷേ അങ്ങിനെയൊരു പെരുംബൊ
സ്സലുണ്ടാവുന്നതിനു പകരം സർവ്വതോഗാമിയായിരുന്ന
അദ്ദേഹം ചെന്നദിക്കിലെല്ലാം അനേകം ചില്ലാ ബ്രൊ
സ്പൽസ്വമുണ്ടാവുകയായിരുന്നു പതിവു്. അവരുടെ എ
ല്ലാവരുടെയും ഓർമ്മക്കുറിപ്പുകളിൽ അദ്ദേഹത്തെപ്പറ്റി
കുറച്ചു വല്ലതും കുറിച്ചിട്ടിരിക്കുണ്ടാവും. ഇങ്ങിനെയുള്ള സ്ഥി
തിക്കു് അവരെല്ലാവരുംകൂടി യോജിച്ചാൽ അദ്ദേഹത്തി
ന്നൊരു പെരുംബൊാസ്സലില്ലെന്നുള്ള ന്യൂനത ഒരുവിധം പ
രിഹരിക്കാമെന്നാണെന്റെ പക്ഷം. ഈ വിചാരത്തിന്മേ
ലാണു് ഞാൻ പി. വി. കൃഷ്ണവാരിയരുടെ അപേക്ഷയനു
സരിച്ചു കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ കൃതികളുടെ മൂന്നാംപു
സ്തകത്തിന്റെ മുഖവുരയായി താഴെ പറയുന്ന എന്റെ സ്മ
രണകളെഴുതുന്നതു്.

സർവ്വമാന്യയും സുമനോലാളിതയുമായിരുന്ന വിദ്യാവി
നോദിനിയുടെ യൌവനകാലത്തു് അവളെ അലങ്കരിച്ചും
ളിച്ചും പോന്ന വിദ്വാന്മാരുടെ കൂട്ടത്തിൽ കുറേ മുമ്പുത
ന്നെ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ പേർ കണ്ടു
പരിചയമുണ്ടായിരുന്നുവെങ്കിലും കൊല്ലവർഷം 1069-ൽ
കോഴിക്കോട്ടുവെച്ചുകൂടിയ ഭാഷാപോഷിണീയോഗത്തിൽ
വെച്ചാണു് ആദ്യം എനിക്കദ്ദേഹത്തെക്കണ്ടു പരിചയ
മാവാനിടയായതു്. കടത്തനാട്ടു് ഉദയവർമ്മരാജാ, വി
ദ്വാൻ മാനവിക്രമ ഏട്ടൻ തമ്പുരാൻ, കുമാരമംഗലത്തു
നമ്പൂതിരിപ്പാടു്, വർഗ്ഗീസ്സുമാപ്പിള, കരതപാറ ദാമോ
ദരൻനമ്പൂതിരി, കെ. സി. നാരായണൻ നമ്പ്യാർ, കു
ന്നേഴത്തു പരമേശ്വരമേനോൻ, ഒടുവിൽ കുഞ്ഞികൃഷ്ണമേ

ണോൻ, വള്ളത്തോൾ നാരായണമേനോൻ മുതലായ കവി
വര്യന്മാർ അന്നവിടെ സന്നിഹിതരായിരുന്നു. എന്നാൽ ഇ
പ്പറഞ്ഞ യോഗ്യന്മാരും കുഞ്ഞിക്കുട്ടൻ തമ്പുരാനും ത
മ്മിൽ ഒരു ഭേദം എനിക്കുണ്ടായതായി തോന്നി. അതെന്തെ
ന്നാൽ മേൽപറഞ്ഞവർക്കെല്ലാവർക്കും കവിജനസാധാരണമാ
യിട്ടുള്ള ഒരു മനോധൈര്യം, മാനംനോക്കൽ, മൌനഭാവം, ഗ
ൗരവം ഇതെല്ലാം കണ്ടിരുന്നു. കവിതാവേശത്തിന്റെ ഭാരം അവ
രിലുണ്ടായിരുന്നു എന്നുതോന്നും മുഖംകണ്ടാൽതന്നെ. കുഞ്ഞി
ക്കുട്ടൻ തമ്പുരാന്റെ മുഖത്തു നോക്കിയാലാകട്ടെ അദ്ദേഹ
ത്തിനങ്ങിനെയൊരു ഭാരമുണ്ടെന്നു തോന്നുകയേ ഇല്ല. മനോ
ധൈര്യം വിശേഷിച്ചൊന്നുമില്ലെന്നല്ലതിന്ന് നല്ല ലക്ഷണമാ
യ ഒരു മന്ദസ്മിതവും പ്രസന്നതയുമാണദ്ദേഹത്തിന്റെ മു
ഖത്തെ സ്ഥായി. അടുത്തുചെന്നു കുശലപ്രശ്നം ചെയ്യു
ന്നവരോട് തുറന്നു സംസാരിക്കുക, പ്രായവ്യത്യാസംകൊ
ണ്ടോ അവസ്ഥാഭേദംകൊണ്ടോ അങ്ങോട്ട് കടന്നുസംസാ
രിപ്പാൻ മടിക്കുന്നവരോടു അടുക്കലേക്കിങ്ങോട്ടു ചെന്നു വർ
ത്തമാനം ചോദിക്കുക ഇതിലൊന്നും അദ്ദേഹത്തിനു യാ
തൊരു തടസ്സവുമില്ലായ്മ കേമമായിരുന്നു. അന്നു കണ്ടിട്ടുള്ള
ആ ബാല്യലീലാഭാവം അദ്ദേഹം മരിക്കുന്നതുവരെയും ഞാ
നദ്ദേഹത്തിനു കണ്ടിട്ടുണ്ട്.

1069 ആയപ്പോഴേക്കും ഭാഷാപോഷിണീസഭയിൽവെ
ച്ച കവിതാപരീക്ഷകൾ പോയി ബിരുദം നേടേണ്ടുന്ന ആവ
ശ്യം കുഞ്ഞിക്കുട്ടൻതമ്പുരാനില്ലെന്നായിരിക്കുന്നു. അന്ന് അ
ദ്ദേഹം ഒരു പരീക്ഷകനാവുകയാണുണ്ടായത്. അതുകൊണ്ട്
അന്നാസ്സഭയിൽവെച്ച് അദ്ദേഹത്തിന്റെ ഒരു കവിതാപാട

വരമൊന്നും അധികം കാണാൻ തരമായില്ല. എങ്കിലും അക്കാലത്തു പകലത്തെ സഭാകാൎയ്യങ്ങളെല്ലാം നിൎവ്വഹിച്ചുകഴിഞ്ഞതിനുശേഷം സന്ധ്യക്കു മേൽപറഞ്ഞ യോഗ്യരെല്ലാവരുംകൂടി തളിയിൽ കോവിലകത്തെ പൂമുഖത്തായി യോഗം കൂടുക പതിവായിരുന്നു. അതിൽവെച്ചു് മലയാളഭാഷയേയും സാഹിത്യത്തേയും സംബന്ധിച്ച പല കാൎയ്യങ്ങളേയുംപറ്റി സംഭാഷണവും വാദപ്രതിവാദങ്ങളും ഉണ്ടാവുകയുംചെയ്യുന്നു, അങ്ങിനെയുള്ള അവസരങ്ങളിൽ ഭാഷാശുദ്ധി, യതിഭംഗം, ദ്വിതീയാക്ഷരപ്രാസം, വൎണ്ണൌചിത്യം, അൎദ്ധോകാരം, സന്ധി മുതലായ ഓരോ കാൎയ്യങ്ങളെക്കുറിച്ചു താൻ നിൎണ്ണയിച്ചുവെച്ചിട്ടുള്ള സിദ്ധാന്തങ്ങളെ കുഞ്ഞിക്കുട്ടൻ തമ്പുരാൻ വിവരിക്കുന്നതു കേൾക്കേണ്ടതുതന്നെയായിരുന്നു. ഒരിക്കൽ കവിത്വത്തെപ്പറ്റിത്തന്നെ ആയിരുന്നു സംസാരം. "ഒരാളെ നല്ല കവിയാണെന്നു സമ്മതിക്കണമെങ്കിൽ ആയാൾക്കു് ഏതു വിഷയം കിട്ടിയാലും അതിന്റെ ഭംഗിയുള്ള ഭാഗം ഭംഗിയായി വൎണ്ണിക്കാറായിരിക്കണം" എന്നായി കുമാരമംഗലത്തു നമ്പൂതിരിപ്പാട്. "അതു ശരിയാണ്" എന്നു ഉദയവൎമ്മതമ്പുരാൻ. "എന്നാലിപ്പോൾതന്നെ നോക്കാമല്ലൊ. ഈ കത്തുന്ന വിളക്കിനെപ്പറ്റി നമ്മുടെ കൂട്ടത്തിലാൎക്കാണൊരശ്ലോകമുണ്ടാക്കാൻ സാധിക്കാത്തതു്?" എന്നു നാരായണൻനമ്പ്യാരും. "അങ്ങിനെതന്നെ, അറിയാമല്ലൊ" എന്നു പറഞ്ഞു മാനവിക്രമഏട്ടൻ തമ്പുരാൻ അപ്പോൾതന്നെ കുറെ പെൻസിലും കടലാസ്സും വരുത്തി അവിടെ കൊണ്ടുവെപ്പിക്കുകയും ചെയ്തു. മുമ്പെ ശ്ലോകമുണ്ടാക്കിക്കഴിഞ്ഞതു് ആരുടെയാണെന്നു പറയേണ്ട

തില്ലല്ലോ. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ അഷ്ടകം എഴുതിക്ക
ഴിഞ്ഞപ്പോഴേക്കും ചിലൎക്കു മൂന്നുശ്ലോകം തീൎന്നു; ചിലൎക്കു
രണ്ടായി; ചിലൎക്കൊന്നുമാത്രമെ ആയുള്ളു. ഒന്നും ഉണ്ടാ
വാത്തവരും ഉണ്ടായിരുന്നുതാനും. ഇത്തരത്തിലുള്ള കവി
താവിലാസഘോഷ്ഠികൾ അന്നെല്ലാദിവസവും പതിവായി
രുന്നു. അങ്ങിനെതന്നെ ആ ഭാഷാപോഷിണിക്കാലം മുഴു
വനും ബഹുരസമായിക്കഴിഞ്ഞു.

മേൽപറഞ്ഞപ്രകാരം കുഞ്ഞിക്കുട്ടൻതമ്പുരാനും എ
നിക്കും തമ്മിലുണ്ടായ പരിചയം ക്രമേണ വൎദ്ധിച്ചു
വലിയ വേഴ്ചയായിത്തീരത്തക്കതായ സംഭവം പിന്നീടധി
കം താമസിയാതെയുണ്ടായി. എന്തെന്നാൽ, അദ്ദേഹം
എന്റെ കുടുംബത്തിലെ ഒരു തമ്പുരാട്ടിയുടെ ഭൎത്താവായി
വരികയും, അന്നുമുതൽക്കെന്റെ ഒരു നാട്ടുകാരനെന്നു മാ
ത്രമല്ല അടുത്തൊരു ഭ്രാതാവാകയും ചെയ്തു. അതിന്നു ശേ
ഷമുണ്ടായ നിത്യപരിചയത്തിൽ ആദ്യമെ ഞാനദ്ദേഹ
ത്തിന്നു കണ്ടൊരു വലിയ ഗുണം അദ്ദേഹത്തിന്റെ ബു
ദ്ധിയുടെ നവീനതയാകുന്നു. ബാല്യത്തിൽ അദ്ദേഹ
ത്തിന്നുണ്ടായ വിദ്യാഭ്യാസം മുഴുവൻ സംസ്കൃതഭാഷയിലാ
ണെന്നും, ഇംഗ്ലീഷുവിദ്യാഭ്യാസം ഒട്ടും ഉണ്ടായിട്ടില്ലെന്നും
എല്ലാവൎക്കുമറിയാവുന്നൊരു സംഗതിയാണല്ലോ. എ
ന്നാൽ ആ വിധം പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവരിൽ ഒട്ട
ധികംപേൎക്കും സാധാരണയായിക്കാണുംപോലെ ആധുനിക
പരിഷ്കാരം ഒട്ടും ഉള്ളിൽകടക്കാത്തമട്ടിൽ ബുദ്ധിക്കുള്ളൊ
രു സങ്കോചമോ, വൎത്തമാനപരിതസ്ഥിതികളെന്നും ല
വലേശം എത്താത്തവിധം മനസ്സിന്നുള്ളൊരു ശിലീഭാവ

മോ അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. കാളിദാസപ്രഭൃതിക
ളുടെ കാവ്യങ്ങളെയും നാടകങ്ങളെയുംപറ്റി പാശ്ചാത്യവി
ദ്വാന്മാർ പുറപ്പെടുവിച്ചിട്ടുള്ള ഗുണദോഷനിരൂപണങ്ങ
ളിൽ അദ്ദേഹത്തിന്നതിവിധം നല്ല അഭിജ്ഞതയുണ്ടായി
രുന്നു. വേദങ്ങളും, സ്മൃതികളും, പുരാണങ്ങളും ഇത്യാദിക
ളെ ചരിത്രദൃഷ്ട്യാ സമീക്ഷിക്കുന്നതിന്നദ്ദേഹം വിരോധക്കാര
നായിരുന്നില്ല. ആകപ്പാടെ പഴയ സമ്പ്രദായത്തിലും നടവ
ടിയിലും നല്ല പ്രതിപത്തിയുണ്ടായിരുന്നുതാനും. നമ്പൂതിരി
മാൎക്കും മററു സാമന്തന്മാൎക്കും വേണ്ട കാൎയ്യങ്ങളിൽ
അദ്ദേഹത്തിന്നു വൈദികന്മാരായ നമ്പൂതിരിമാരേക്കാളും
അധികം വ്യുല്പത്തിയുണ്ടായിരുന്നതിനാൽ ഇവിടങ്ങളിലു
ള്ള നമ്പൂതിരിമാൎക്കെല്ലാം അദ്ദേഹത്തിന്റെമേൽ വലിയ ഭ
ക്തിവിശ്വാസവുമായിരുന്നു. ഈ സംഗതികളെല്ലാം കൂടിയ
തിനാൽ അദ്ദേഹം ഈ നാട്ടുകാൎക്കെല്ലാംകൂടിയൊരു പൊതു
സ്വത്തായി തീരുകയും ചെയ്തു.

കുഞ്ഞിക്കുട്ടൻ തമ്പുരാൻ കോട്ടക്കൽ താമസിച്ചിരുന്ന
കാലങ്ങളിൽ ഇന്നാട്ടുകാൎക്കദ്ദേഹത്തിന്റെ കവിതാപാടവം
പലപ്പോഴും കണ്ടുതെളിപ്പെടുവാൻ അവസരം കിട്ടിയിട്ടുണ്ടെ
ങ്കിലും അദ്ദേഹത്തിന്റെ ലോകവ്യുല്പത്തികൊണ്ടാണവൎക്ക
പ്രത്യേകം ഗുണമുണ്ടായിരിക്കുന്നതു്. മുമ്പിവിടെ വളരെ ന
ടപ്പില്ലാത്ത പല കാവ്യങ്ങളും നാടകങ്ങളും അദ്ദേഹംവഴി
ക്കാണിച്ചിട്ടുള്ളകാൎക്ക പരിചയമാവാനിടവന്നതു്. എന്നു
മാത്രമല്ല, അതുകളും വായിച്ചനുഭവിക്കാനുള്ള രീതിയും അ
ദ്ദേഹംമൂലമായി കുറെ പരിഷ്കരിച്ചിട്ടുണ്ടു്. ഇതുകളിൽനിന്നു്
അതാതുകാലത്തെ ആസ്വപരിഷ്കാരത്തിന്റെ സ്ഥിതിഭേദ

ങ്ങളെപ്പററി അല്പമെങ്കിലും ചിലൎക്ക മനസ്സിലാക്കുമാറാക്കിയ
തു മുഖ്യമായി അദ്ദേഹത്തിന്റെ ഉത്സാഹമാണ്. അദ്ദേഹംത
ന്നെ ചെറുപ്പക്കാരെയെല്ലാം വിളിച്ചുകൂട്ടി ഈവക ഗ്രന്ഥങ്ങ
ളെടുത്തു വായിച്ചൎത്ഥം വിവരിക്കുന്ന സമ്പ്രദായം ഇടക്കി
ടെ ഇവിടെ കാണാവുന്ന ഒന്നായിരുന്നു. അങ്ങിനെയുള്ള സാ
ഹിത്യപരിശ്രമങ്ങളിൽ പങ്കുകൊള്ളുന്നതു ശേഷമുള്ളവൎക്കൊ
ക്കെ വളരെ രസപ്രദവും ഉണൎവ്വും ആയിരുന്നതാണും.
ചിലപ്പോൾ ചില വാദങ്ങളും മററുമുണ്ടാകാറില്ലെന്നില്ല.
ഈവക സന്ദൎഭങ്ങളിലെല്ലാം അദ്ദേഹം സ്വപക്ഷം സാധി
ക്കാനായി അത്യാവേശത്തോടുകൂടി വാദിക്കില്ലെന്നുമില്ല.
എന്നാൽ ദുരഭിമാനനിമിത്തം വാശിപ്പിടിച്ചു പ്രതിപക്ഷ
ക്കാരോടു മുഷിയുക എന്നുള്ള ദുശ്ശീലം മരണപൎയ്യന്തം ഒ
രിക്കലെങ്കിലും ഞാനദ്ദേഹത്തിനു കണ്ടിട്ടില്ല. ദുരഭിമാനമെ
വിടെ? ആ മനഃസ്ഥിതിയെവിടെ? അദ്ദേഹത്തിന്റെ ഉത്സാഹ
ത്തിന്റെ ഫലമായി ഈദിക്കിലെ സംസ്കൃതവിദ്യാഭ്യാസത്തി
നു കുറെ ഗുണം സിദ്ധിച്ചു. കവിതയും മററും പ്രകടിപ്പി
പ്പാൻ ചിലൎക്കുത്സാഹം തുടങ്ങി. ഈവക ഉത്സാഹങ്ങളുടെ
പ്രവൎത്തനത്തിനൊരു അംഗമായി "ഗീൎവ്വാണവാണീസ
ഭ" എന്നൊരു സമാജം ഏൎപ്പെടുത്തി. അതിൽ പലരും പ
ല കവിതകളും, ഉപന്യാസങ്ങളും, ശ്ലോകവ്യാഖ്യാനങ്ങളും എ
ഴുതി വായിപ്പാനുംതുടങ്ങി. എന്നാൽ ആ സമാജത്തിന്റെ
ജീവൻ നമ്മുടെ കവിവൎയ്യൻതന്നെ ആയിരുന്നു. അദ്ദേഹം
അതിലേക്കുവേണ്ടി പലതും എഴുതുകയുണ്ടായിട്ടുണ്ട്. ജരാ
സന്ധവധവ്യായോഗം, സുഭദ്രാഹരണവ്യായോഗം, കിരാ
തവ്യായോഗം, ദേവതാസ്തുതികൾ, വിലംബിതങ്ങളും എന്ന

തുടങ്ങി പലതും; അതിൽ പെട്ടവയാകുന്നു. ഈ വകയെ ഗ്രാ
ഹ്യം സഭയിൽ കൊണ്ടുവന്നു വായിച്ചസമയം സഭ്യന്മാ
ക്കുണ്ടായ രസവും വിസ്മയവും ഓർക്കുമ്പോൾ എല്ലാം എ
നിക്കിന്നലെ കഴിഞ്ഞതുപോലെ തോന്നുന്നുണ്ട്. അദ്ദേഹത്തി
ന്നു ഭാഷാകവിതയിലെക്കാൾ ഒട്ടും പാടവക്കുറവു് സംസ്കൃത
കവിതയിലുണ്ടായിരുന്നില്ലെന്നു സകലർക്കും സമ്മതമാ
യിക്കഴിഞ്ഞു. ഒഴികഴിവിന്റെ കാര്യത്തിൽ സംസ്കൃതകവിതക
ളിലും മെച്ചംകൂടിയിരുന്നുവെന്നുതന്നെ ഞങ്ങളിൽ ചില
രുടെ അഭിപ്രായം. ഉദാഹരണത്തിന്നു ചിലതിവിടെ എടു
ത്തു കാട്ടാം:—

യദുപക്രമമേവ നാട്യശാസ്ത്രം
യദുപജ്ഞഞ്ച സഭാസഭാജനാനി
ഭഗവൽഭവലബ്ധദിവ്യവിദ്യം
ഭരതന്തം പ്രണമാമി യോഗിരാജം:
[സുഭദ്രാഹരണവ്യായോഗം]

അർജ്ജുനൻ സുഭദ്രയേയും കൊണ്ടു ചാടിപ്പോയ കഥ
കേട്ടസമയം ബലഭദ്രൻ ശ്രീകൃഷ്ണനോട്,

കിം കിം ബ്രൂഹ ഭവാൻ സ ഭീമസഹജോ
ഗാണ്ഡീവധന്വാ യതി-
വ്യാജേനാസ്മദലയന്മദാപഹൃതവാൻ
കന്യാം സുഭദ്രാമിതി!
നോ ശോചാമി കൃഷ്ണൻ ന സൌഹൃദമിദം
കുന്തീസുതാൻ നാർജ്ജുനം
കിന്തൂനാം ഭൂതപൂർവയാത്രപനതാം
ഭദ്രേ സ്മരൻ ദ്വാരികാം.
[ടി. വ്യായോഗം]

മറ്റൊരു ഘട്ടത്തിൽ,

പ്രഥമമിഹ ഖലു പ്രഭുഃ പൃഥായാഃ
പ്രതിഭടതാപ്രതിപാദനപ്രഗത്ഭാൻ
പ്രതിഭടപുരുഷാൻ പ്രമോഹയൻ നഃ
പ്രകടിതവാൻ പ്രഥനാത്ഭുതപ്രപഞ്ചം.

[ടി. വ്യായോഗം]

ഈ ഒടുവിൽ കാണിച്ച ശ്ലോകത്തിലെ അനുപ്രാസം നോക്കുക.

ഓരോ കഥകളിലുമുള്ള പലതരം പാത്രങ്ങളെ നിർമ്മിക്കുന്ന കാര്യത്തിൽ നമ്മുടെ കവിയുടെ സാമർത്ഥ്യം കാണേണ്ടതുതന്നെയാണ്. ഓരോന്നു തമ്മിൽ അല്പാല്പം വ്യത്യാസമുള്ളതെല്ലാം പ്രയാസംകൂടാതെ പുറത്തുകാട്ടിക്കും. ശ്രീകൃഷ്ണ ഭീമാദികൾ യുദ്ധാർത്ഥികളായി ജരാസന്ധന്റെ മുമ്പിൽ ചെന്ന സമയം ആ വീരപുരുഷനെ കണ്ടപ്പോൾ അവരിലോരോരുത്തനുമുണ്ടായ വിചാരം നോക്കുക—

അർജ്ജുനഃ—

ജലധിരിവ ഗഭീരഃ കേവലം മാനുഷാണാം
ജ്വലന ഇവ നിതാന്തം ദുഷ്പ്രധർഷോ രിപൂണാം
നിധിരിവ സുലഭോയം മാഗധോ യാചകാനാം
ജയതി ഹൃദയഹാരീ സുന്ദരാണാം ശശീവ.

[ജരാസന്ധവധവ്യായോഗം]

ഭീമഃ—

അയം സമരജാംഘികസ്സുദൃഢഗൂഢസന്ധിക്രമഃ
ഭുജാർഗ്ഗളമനോഹരോ വിതതപീവരോരസ്ഥലഃ

സുവൃത്തകഠിനായതസ്ഥിവൃത്താംസബാഹുദ്വയോ
ഗഭീരവലനേക്ഷണോ ദിശതി മേ മുദം മാഗധഃ

[ട. വ്യായോഗം]

വാസുദേവഃ—

മന്യേ വിനയഗാംഭീര്യസത്വശൗര്യാദിഭിർഗ്ഗുണൈഃ
അതിശേതേ നൃപാനന്യാൻ ശ്രൈഷ്ഠ്യമൈശ്വര്യലക്ഷണം

[ട. വ്യായോഗം]

കിരാതാർജ്ജുനീയവ്യായോഗത്തിലും ഓജസ്സുള്ള ശ്ലോകങ്ങൾ അനേകം കാണാം. കിരാതമൂർത്തി അർജ്ജുനനെ തെറിപറഞ്ഞു കോപിപ്പിക്കുന്ന ഘട്ടത്തിൽ നോക്കുക—

പാഞ്ചാനാമപി വഃ പ്രിയാം കുരുപതേ-
രാജ്ഞേതി ദുശ്ശാസനേ
കേശാകർഷികയാ വികൃഷ്യ മിളിതാം
യുഷ്മാകമപാശ്രിതഃ
മദ്ധ്യേരാജസഭം മുഹുർമ്മുഹുരരോ-
ഘ്രാതം തദന്തിമഹോ
വസ്ത്രാക്ഷേപവിനോദിനി വ്യഥയതി
ദൃഷ്ടം ഹി വഃ പൌരുഷം!

പിന്നെ അടുത്തുതന്നെ യുദ്ധാരംഭഘട്ടത്തിൽ,

ഛിന്നതാം വിശിഖവിശീർണ്ണവർമ്മഖണ്ഡ-
പ്രത്യഗ്രസ്രുതരുധിരാർദ്രമാംസപിണ്ഡം,
ആലക്ഷ്യ പ്രിയപിശിതോപഹാരചക്രാം,
കൈരാതീന്നന ഘനമഥേവീം ധിനോമി.

ഇങ്ങിനെ ഉദാഹരണങ്ങളെടുക്കുകയാണെങ്കിൽ ഇനി

യും എത്രമെങ്കിലും ആവാം. പക്ഷേ ധൈർയ്യമേറെകൊണ്ടു ഞാനതു ചെയ്യുന്നില്ല.

ഇതുപോലെതന്നെ ഭാഷാകവിതയുടെ കാര്യത്തിലും പല കൃതികളും ഇക്കാലങ്ങളിൽ അദ്ദേഹം നിർമ്മിച്ചിട്ടുണ്ട്. ഹംസസന്ദേശം, ശുകസന്ദേശം ഭാഷ, കോകിലസന്ദേശം ഭാഷ, ഹാംലെറ്റ ഒതെല്ലോ എന്നീ ഇംഗ്ലീഷുനാടകങ്ങളുടെ ഭാഷ മുതലായി അസംഖ്യം കൃതികൾ ഇക്കാലത്തുണ്ടായവയാണ്. കുഞ്ഞുക്കുട്ടൻതമ്പുരാന്റെ സകലകൃതികളിലും വെച്ചുത്തമമായതും, അദ്ദേഹം തന്റെ ജീവിതസാഫല്യമെന്നു കരുതിയിരുന്നതും, അദ്ദേഹത്തിന്റെ കവിതാകീർത്തിയുടെ മുഖ്യാസ്പദവുമായ ശ്രീമഹാഭാരതം ഭാഷയും ഇതിനെത്തുടർന്നുതന്നെയാണെഴുതപ്പെട്ടത്. സാധാരണക്കാർക്കു തീരെ അസാദ്ധ്യമായിട്ടുള്ള ഈ അത്ഭുതകൃത്യത്തിന്റെ കഥ കുറെച്ചൊന്നു പറയേണ്ടതായിട്ടുണ്ടു്. കൊല്ലവർഷം 1079-ൽ ചില യോഗ്യരെല്ലാവരുംകൂടി ക്ഷേമേന്ദ്രകവിയുടെ ഭാരതമഞ്ജരി ഭാഗിച്ചെടുത്തു തർജ്ജമചെയ്വാൻ നിശ്ചയിച്ചിരുന്നു. അതിൽ ദ്രോണപർവ്വം തർജ്ജമെക്കുള്ള ഭാരം നമ്മുടെ കവിക്കായിരുന്നു. ഇതുംകൊണ്ടാണു് ആത്തവണ അദ്ദേഹം കൊടുങ്ങല്ലൂർ വന്നതു്. ദിവസേന അതു കുറേശ്ശ തർജ്ജമ ചെയ്യും. ചെയ്തുകഴിഞ്ഞേടത്തോളം നിത്യവും ഞങ്ങളിൽ ചിലരെ വിളിച്ചുവരുത്തി വായിച്ചുകേൾപ്പിക്കയും ചെയ്യും. അങ്ങിനെ അല്പദിവസം കഴിഞ്ഞപ്പോഴേക്കും അതു തീർന്നുകഴിഞ്ഞു. കവിക്കാകട്ടെ ഭാരതത്തിലുള്ള രുചി നിന്നതുമില്ല. മഹാഭാരതംതന്നെ ഒന്നു പിടിച്ചുനോക്കിയെങ്കിലോ എന്നായി അദ്ദേഹത്തിനു മോഹം. ആ ആലോചനവെ

ഭത്തിന്റെ അപാരമായ വലിപ്പം നോക്കുമ്പോൾ സ്വ
ശക്തിയറിയാത്ത അദ്ദേഹത്തിന്ന ധൈൎയ്യമുണ്ടായിരുന്നു. മ
ററുള്ളവരോട് ഇക്കാൎയ്യം പറയാൻതന്നെ അദ്ദേഹത്തി
ന്ന ധൈൎയ്യമുണ്ടായില്ലെങ്കിലും എന്നോടു ദിവസേന ഇതി
നെപ്പററി വല്ലതും കുറച്ചു പറയാതിരിക്കയും പതിവില്ല.
എന്നാൽ അപ്പോഴെല്ലാം ഞാനെന്നെക്കൊണ്ടു കഴിയുന്നേ
ടത്തോളം അദ്ദേഹത്തെ ധൈൎയ്യപ്പെടുത്തിയിരുന്നുവെ
ങ്കിലും കുറച്ചുകാലത്തേക്കു സന്ദേഹമായിത്തന്നെ കഴി
ഞ്ഞുകൂടി. അങ്ങിനെയിരിക്കുമ്പോഴാണൊരുദിവസം ഒരു
വലിയ കൃതിയുടെ ആദ്യത്തെ നക്കലിവിടെവെച്ചുകണ്ടതു്.
കൃതി പന്ത്രണ്ടുസംവത്സരംകൊണ്ടു തീൎന്ന ഒന്നായിരുന്നു.
ഇതു കണ്ടപ്പോൾ അദ്ദേഹത്തിന്ന ധൈൎയ്യംകൂടി. പന്ത്രണ്ടു
കൊല്ലം ഈ കൃതിക്കുവേണ്ടി യത്നിച്ചുകൊള്ളാമെന്നുള്ള ധൈ
ൎയ്യത്തിന്മേലല്ലേ ഇതിപ്പോൾ തുടങ്ങിയിരിക്കുന്നതു്! ഇതുപോ
ലെതന്നെ അഞ്ചാറുകൊല്ലം ഭാരതത്തിന്നുവേണ്ടി ഞാൻ
യത്നിക്കുന്നതായാൽ അതും ഒരുവിധം കഴിയില്ലേ? എന്നാ
യി കുഞ്ഞിക്കുട്ടൻതമ്പുരാന്റെ വിചാരം. "എന്നാലങ്ങോ
ട്ടു തുടങ്ങുക" എന്നു ഞാൻ ഒന്നുകൂടി ഉത്സാഹിപ്പിക്കയും
ചെയ്തു. "അങ്ങനെതന്നെ; ഉവ്വ. മററന്നാൾ തുടങ്ങിക്കള
യാം." എന്നദ്ദേഹവും പറഞ്ഞു. ഇങ്ങിനെയാണ് ശ്രീമ
ഹാഭാരതം തൎജ്ജമയുടെ ആരംഭം.

ഒരുദിവസം പകലെയാണ് മേൽപറഞ്ഞപ്രകാരം നി
ശ്ചയിച്ചതു്. ഈ നിശ്ചയത്തിന്റെയും തൎജ്ജമയുടെ ആ
രംഭത്തിന്റെയും മദ്ധ്യേ ഉള്ള ഒന്നര ദിവസമാണ് ഞാൻ
കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മുഖത്തു് ഇദംപ്രഥമമായി ഒരു

ദാരവ്യാധിയുടെ ഭാവം കണ്ടത്. അതിന്റെ ശേഷം അതൊട്ടു കണ്ടിട്ടുമില്ല. ആ മുഖത്തു സ്ഥായിയായിക്കണ്ടിരുന്ന ആ പ്രസന്നത തല്ക്കാലം വിട്ടുപോയി. കളിയില്ല, ചിരിയില്ല, പുസ്തകം വേണ്ട, ചതുരംഗംകൂടി വേണ്ട, വിചാരംതന്നെ—വിചാരംതന്നെ. ഒന്നരദിവസത്തിൽ ഒരുദിവസം കഴിഞ്ഞു. ഒരു രാത്രി മാത്രമേ ഉള്ളൂ എന്ന ദിക്കായി. ആ രാത്രി അത്താഴവും കഴിഞ്ഞ് ഞാൻ എന്റെ ശയനഗൃഹത്തിന്റെ ഉമ്മറത്തങ്ങിനെ നടക്കുകയാണ്. അപ്പോഴം പിന്നിൽകൂടി നിശ്ശബ്ദമായി ഒരാൾ വന്ന് എന്റെ കഴുത്തിൽ പിടിച്ചു. നോക്കിയപ്പോൾ ആ കണ്ണോരക്ഷംചെയ്യുന്ന കുഞ്ഞിക്കുട്ടൻതമ്പുരാനാണ്. "എന്താണ് കോവിലേ"* എന്നു ഞാൻ ചോദിച്ചു. അതിനുത്തരമായി, "സമുദ്രം ചാടിക്കടക്കുവാനായിട്ട് മഹേന്ദ്രപർവ്വതത്തിന്റെ മുകളിൽ കയറിനിന്ന് ആ അപാരമായ സമുദ്രത്തെ നോക്കിക്കണ്ട സമയം ഹനുമാനുണ്ടായ വിചാരമെന്തായിരിക്കുമെന്നനുമാനിച്ചുപറയുവാൻ സാധിക്കുമോ കുഞ്ഞേട്ടന്?" എന്നാണദ്ദേഹം ചോദിച്ചത്. "ഇല്ല" എന്നു ഞാൻ പറഞ്ഞു. "എന്നാൽ ആ ഹനുമാന്റെ നിലയാണെന്റെ ഇപ്പോഴത്തെ നില. നോക്കിയാൽ അറ്റം കാണുന്നില്ല" എന്നുമാത്രം പറഞ്ഞു. പിന്നെയും ഒരു നാലഞ്ചു മിനുട്ടദ്ദേഹം എന്റെ ഒപ്പം നടന്നു. ഒടുവിൽ കിടക്കുവാൻ പോക

---

* നെടിയിരുപ്പുസ്വരൂപത്തിലെ തമ്പുരാക്കന്മാർ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരെ 'കോവിൽ' എന്നാണ് വിളിച്ചു വരാറുള്ളത്.  പ്രസാധകൻ.

യും ചെയ്യും. പിറ്റേദിവസം രാവിലെ നേരത്തേതന്നെ എഴുന്നീററു കുളിയും തേവാരവുമെല്ലാം കഴിച്ചു വേട്ടക്കൊരുമകനെ വന്ദിച്ചു തൊഴുതു് ഒരു ‘പന്തീരായിരം’ കഴിക്കാമെന്നു പ്രാർത്ഥിച്ചു നേരെ വന്നു ഭാരതപുസ്തകമെടുത്തു തർജ്ജമതുടങ്ങി. ദിവസേന അമ്പതു ശ്ലോകം തർജ്ജമ ചെയ്യുക, അതിനു രാവിലെ ഒമ്പതുമണിവരെയുള്ള ഒരു യാമം ചിലവഴിക്കയും ചെയ്യുക എന്നുള്ള നിശ്ചയത്തിന്മേലാണാദ്യം തുടങ്ങിയതു്. പിന്നെപ്പിന്നെ ഈ നിശ്ചയത്തിൽനിന്നു കടന്നുതുടങ്ങി. സമയത്തിനു ഭേദമൊന്നും ചെയ്തില്ലെങ്കിലും ആ സമയത്തിനിടക്കു ചെയ്യുന്ന പ്രവൃത്തിക്കു വളരെ ഭേദം വന്നുതുടങ്ങി. ഒടുവായപ്പോഴേക്കും ഒരു യാമത്തിനുള്ളിൽ നൂറമ്പതുശ്ലോകം പതിവായി തർജ്ജമ. ആദ്യകാലങ്ങളിൽ മൂലം വായിക്കുക, ആലോചിക്കുക, തർജ്ജമചെയ്യുക ഇതു മൂന്നും വെവ്വേറെ ഉണ്ടായിരുന്നു. ഒടുവായപ്പോഴേക്കും കണ്ണുകൊണ്ടു മൂലം നോക്കുക, മനസ്സുകൊണ്ടാലോചിക്കുക, നാവുകൊണ്ടു് തർജ്ജമ പറയുക ഇതെല്ലാം ഏककാലത്തന്നെയായി. ഇങ്ങിനെ അദ്ദേഹം കണ്ണും മനസ്സും നാവുംകൂടി ഒന്നിച്ചു കൊണ്ടുനടത്തുമ്പോൾ എഴുതിപ്പകർക്കുന്ന ഗുമസ്ഥന്റെ ഒരു കൈ അതുകൊണ്ടിരിപ്പാനുള്ള ഒരു പോരായ്മയുണ്ടായിരുന്നുള്ളൂ. അതില്ലെങ്കിൽ ആ സമയത്തിൽതന്നെ ഇരട്ടി പണി നടക്കുമായിരുന്നു. നിത്യതേവാരംപോലെയാണു് കുഞ്ഞിക്കുട്ടൻതമ്പുരാൻ ഭാരതം തർജ്ജമ കഴിച്ചിരുന്നതു്. എന്നാൽ ഇടയ്ക്കിടയ്ക്കു ധാരാളം “മുടക്കം”എന്നു ഒരു ശാസ്ത്രമുണ്ടായിരുന്നു. മഹാനായ തുഞ്ചത്തെഴുത്തച്ഛൻതന്നെ ഭാരതം മുതലായതെഴു

ന്ന കാലത്തു മെച്ചം മുതിർന്ന മഹാഭാരതതാസ്വാദിച്ചു തു ടങ്ങുള്ള എന്നല്ലേ കേട്ടിരിക്കുന്നത്? ആയവസ്ഥക്ക കു ഞ്ഞിക്കുട്ടൻതമ്പുരാൻ "ഏലാമൃതിമൻറ" സംഹാരം ചെയ്തി വന്നുവന്ന സംഗതിയിൽ അത്ഭുതപ്പെടുവാനൊന്നുമില്ല ല്ലോ. ഇങ്ങിനെ 874-ദിവസംകൊണ്ടദ്ദേഹം മഹാഭാരതം തർജ്ജമ സമ്പൂർണ്ണം (874) അവസാനിപ്പിച്ചു.

മഹാഭാരതം തർജ്ജമയാക്കുന്ന കുഞ്ഞിക്കുട്ടൻ തമ്പുരാ ന്റെ ജന്മസാഫല്യമെന്നാണ് പറയേണ്ടത്. അദ്ദേഹം അങ്ങിനെയാണവസാനത്തിൽ തീർച്ചയാക്കിയതും. മുമ്പു ണ്ടാക്കിയ കവിതകളെല്ലാം ഈ മഹാഫലത്തിനുവേണ്ടി യുള്ള പരിശീലനമെന്നേ കരുതിയുള്ളൂ. അതിന്നുശേഷം അങ്ങിനെ പറയത്തക്ക വലിയ കൃതികളൊന്നും അദ്ദേഹം ഉണ്ടാക്കിയിട്ടുമില്ല. ഭാഗവതം തർജ്ജമചെയ്യുവാനൊന്നു ശ്രമിച്ചുനോക്കി. എന്നാലതു മുഴുമിക്കയുണ്ടായില്ല. കേരള ചരിത്രമെന്നൊരു മഹാകാവ്യം വിസ്തരിച്ചുണ്ടാക്കണമെ ന്നു വിചാരിച്ച് അതിന്നുള്ള പ്ലാനെല്ലാമുണ്ടാക്കുകയും പ ണി തുടങ്ങുകയും ചെയ്തു. എന്നാലതും തുടങ്ങി, അതി ലൊന്നെഴുതുകയല്ലാതെ മുഴുമിക്കയുണ്ടായില്ല. ചരിത്രഭ്രമം അദ്ദേഹത്തിന്നു സ്വതേതന്നെ ഉണ്ടായിരുന്നു. ദേശപ രിശീലനംകൊണ്ടും രസികരഞ്ജിനീപത്രാധിപത്യംകൊണ്ടും അതു കുറേക്കൂടി വർദ്ധിക്കുകയും ചെയ്തു. ഈ ചരിത്രഭ്ര മം കാരണമായി അനേകം ഇതിഹാസങ്ങളും ഐതിഹ്യ ങ്ങളും തന്റെ സ്മൃതിപേടികയിൽ അദ്ദേഹം ശേഖരിച്ചുവെ ച്ചിട്ടുണ്ടായിരുന്നു. അതെല്ലാംകൂടി ഒരു കേരളചരിത്രത്തി ന്നു ധാരാളം വകയുമുണ്ടായിരുന്നു. പക്ഷേ അങ്ങിനെയൊരു

ചരിത്രമുണ്ടാവാൻ ശേഷമുള്ളവൎക്ക ഭാഗ്യമുണ്ടായില്ലെന്നു മാത്രമല്ല, അദ്ദേഹത്തിന്റെ മരണത്തോടുകൂടി അതിന്നുള്ള വിലപിടിച്ച സംഭാരങ്ങളുംകൂടി നശിക്കുകയും ചെയ്തു. ചില ഐതിഹ്യങ്ങൾ അദ്ദേഹം ചെറുകവിതകളായി എഴുതിവെച്ചിട്ടുണ്ട്. അതിൽ ചിലതു് ഈ മൂന്നാംപുസ്തകത്തിൽ ചേൎത്തിട്ടുമുണ്ട്. എങ്കിലും അധികവും പോയതുതന്നെ. പുരാതനവും ദുൎല്ലഭവുമായിട്ടുള്ള ഗ്രന്ഥം വല്ലതും വല്ലടിക്കലും കണ്ടാൽ അതൊന്നു മുഴുവൻ വായിച്ചുനോക്കാതെ അദ്ദേഹം വിട്ടുകളകയില്ല. ഇക്കൂട്ടത്തിൽ അദ്ദേഹത്തിന്റെ കണ്ണിൽപെട്ടതാണ് "ലീലാതിലക"മെന്ന ഗ്രന്ഥം. കോട്ടക്കൽ പി. വി. കൃഷ്ണവാരിയരുടെ വകയായുള്ള ഗ്രന്ഥശേഖരത്തിൽനിന്നു കണ്ടുകിട്ടിയതാണിത്. ഇതു നല്ലൊരു വ്യാഖ്യാനത്തോടുകൂടി അച്ചടിക്കണമെന്നദ്ദേഹത്തിനൊരു മോഹമുണ്ടായിരുന്നു. രസികരഞ്ജിനിയുടെ ആദ്യകാലത്ത് ഇതിൽനിന്നു ചിലതെല്ലാം എടുത്തു പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. പിന്നെ എന്തോ സംഗതിവശാൽ അതും നിൎത്തി.* കേരളസാഹിത്യത്തിന്റെ ചരിത്രത്തിന് അതു കുറെ സഹായമാവുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. പഴയ ബ്രാഹ്മണഗൃഹങ്ങളുടേയും പ്രഭുകുടുംബങ്ങളുടേയും ക്ഷേത്രങ്ങളുടേയും കിടപ്പെല്ലാം ദേശവാരായി അദ്ദേഹത്തിന്റെ ചിത്തപടത്തിലുണ്ടായിരുന്നു. കേരളചരിത്രസംബന്ധമായി വേറേയും അനേകം കാൎയ്യങ്ങളദ്ദേഹം ഗ്രഹിച്ചു

* 'ലീലാതിലകം' ഗ്രന്ഥത്തേയും മററും സംബന്ധിച്ചുള്ള സംഗതികൾ അടുത്തൊരവസരത്തിൽ പ്രസാധകൻ തന്നെ സവിസ്തരം പ്രസ്താവിക്കുന്നതാണ്.

വെച്ചിട്ടുണ്ടായിരുന്നു. ആകപ്പാടെ അദ്ദേഹത്തെ ഒരു ജംഗമനിഘണ്ടു എന്നുതന്നെ പറയാം. അത്ര പോയാലും നാട്ടിലെക്കാരെക്കൂടിയുമെല്ലാരത്ന്യാപത്താമണെന്നുമാത്രമേ പറയേണ്ടതുള്ളൂ.

ഈ മൂന്നാംപുസ്തകത്തിലുള്ള പന്ത്രണ്ടു കൃതികളിൽ ആറെണ്ണവും ചരിത്രസംഭവങ്ങളെപ്പറ്റിയാണ്. ശ്രീസ്തുതി, ശ്രീഭൂതപുരത്തപ്പൻ, ഭദ്രകാളീസ്തവം ഇതു മൂന്നും ദേവപരവും ഭക്തിപ്രധാനവും ആകുന്നു. കവിതാരത്നം വളരെ ചെറുപ്പത്തിലുണ്ടാക്കിയ ഒരു നേരമ്പോക്കാണ്. എങ്കിലും മലയാളസാഹിത്യരംഗത്തിൽ അന്നത്തെ മഹാകവികൾക്കൊരോരു സ്ഥാനമാണദ്ദേഹം കല്പിച്ചിരുന്നതെന്ന് അതിൽനിന്നു സ്പഷ്ടമാകുന്നുണ്ട്. ഇക്കാര്യത്തിൽ എല്ലാവരും അദ്ദേഹത്തോടു യോജിക്കുമോ എന്നു സംശയമാണ്. അല്പംകൂടി പ്രായംചെന്നിട്ടാണതുണ്ടാക്കിയിരുന്നതെങ്കിൽ അദ്ദേഹംതന്നെ ചില ഭേദഗതികൾ അതിൽ ചെയ്യുമായിരുന്നു എന്നാണെന്റെ പക്ഷം. ഒന്നാമതായി അതൃപ്തികരമായിട്ടുള്ളത് അദ്ദേഹം തനിക്കു കൃതവർമ്മാവിന്റെ സ്ഥാനം നൽകിയതാണ്. തന്റെ വിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന [illegible], "ഭീഷ്മർ", "ദ്രോണർ", "ശ്രീകൃഷ്ണൻ", "ധർമ്മപുത്രർ", "ഭീമൻ" മുതലായവരിലുള്ള ഭക്തിയും, സവ്യസാചിത്വവും, എടുക്കുമ്പോൾ ഒന്ന്–തൊടുക്കുമ്പോൾ പത്ത്–വിടുമ്പോൾ നൂറ്–കൊള്ളുമ്പോൾ അസംഖ്യം എന്ന ക്രമത്തിലുള്ള ധാരാളത്വവും, [illegible]തിന്റെ ലാഘവവും, ആകപ്പാടെ കവിമണ്ഡലത്തിൽ തനിക്കുള്ളൊരു നിലയും മറ്റും ആലോചിച്ചുനോക്കുമ്പോൾ അദ്ദേ-

ക്ഷത്തിനു കൃതവർമ്മാവിനേക്കാൾ കുറെ വലിയൊരു സ്ഥാനം കൊടുക്കാതെ കഴികയില്ലെന്നാണെനിക്കു തോന്നുന്നതു്. “ശർവ്വശരണ”മെന്നതു് ഒരു മുഹമ്മദീയകഥയാണു്. അവരുടെ ഇടയിൽ പ്രസിദ്ധനായ ഖലിഫഹക്കാം എന്ന ക്രൂരമന്റെ ഗർവ്വം ശമിപ്പിച്ച കഥയാണിതു്. ഇതൊരു ഹിന്ദുകഥയാക്കി രൂപാന്തരം വരുത്തിയതു ചിലരെന്നു. ഒരു നാട്ടിൽനിന്നു മറ്റൊരു നാട്ടിലേക്കു ഈ വക കഥകൾ സഞ്ചരിക്കുന്ന സമ്പ്രദായം ഭാഷാചരിത്രങ്ങളുമായി പരിചയമുള്ളവർക്കൊക്കെ അറിവുള്ളതാണല്ലോ. നമ്മുടെ പഞ്ചതന്ത്രകഥകൾ ഇങ്ങിനെ സഞ്ചരിച്ചുപോയി ഈജിപ്തു്, ഗ്രീസ്സ് മുതലായ ദിക്കുകളിൽ ചെന്നു് ഈസപ്പിന്റെ നീതികഥകളായതാണെന്നൊരു വിശ്വാസം പാശ്ചാത്യന്മാരുടെ ഇടയിൽതന്നെ നടപ്പുണ്ടു്.

സന്താനഗോപാലവും, കവിഭാരതംപോലെതന്നെ, ചെറുപ്പത്തിൽ ഉണ്ടാക്കിയിട്ടുള്ളതു നാടകമാകുന്നു. എന്നല്ല, ഇതു കവിതാവേഗം പരീക്ഷിക്കാനെഴുതിയതുമാണല്ലോ. കവിത കണ്ടാൽ ഈ സംഗതി സ്പഷ്ടമാകയും ചെയ്യും. പിന്നെ ഒന്നുള്ളതു ദ്വിതീയാക്ഷരപ്രാസത്തെ കുറിച്ചുള്ളൊരെഴുത്താണു്. ഇതൊരു പ്രാസപക്ഷപാതിയുടെ എഴുത്താണെന്നതിനു സംശയമില്ല. പ്രാസഭ്രാന്തിനെപ്പറ്റി വല്ലതും ആരെങ്കിലും ആക്ഷേപിച്ചാൽ അതിനു്,

“അർത്ഥത്തിനെന്തു ദോഷമ-
നർത്ഥം പ്രാസത്തിനാലെ വരുമെന്നോ?
വ്യർത്ഥമവിചാരമിതു്”

എന്നതന്നെയാണദ്ദേഹം മറുപടിപറക പതിവ്. വശ്യ
വചസ്സായ അദ്ദേഹത്തിന് അങ്ങിനെയെല്ലാം പറയാം.
എന്നാൽ സാധാരണന്മാർക്കീപ്രാസഭ്രമംകൊണ്ടു കുറെ അ
പകടം സംഭവിക്കേണ്ടുന്നുള്ളതു തീർച്ചയാകുന്നു. നന്ന ദുർ
ല്ലഭോപമിച്ചിലേറ്റുവാൻ കുഞ്ഞിക്കുട്ടൻ തമ്പുരാനുകൂടെ ഇ
തുനിമിത്തം ഒട്ടും പ്രമാദം പറ്റിപ്പോകമാറില്ലയോ എ
ന്ന സംശയമുണ്ട്. സന്താനഗോപാലത്തിൽ വൈകുണ്ഠം
വർണ്ണിക്കുന്നകൂട്ടത്തിൽ

"സ്വർഗ്ഗം ദൂരമപ്പോഴപ-
വർഗ്ഗം നരകമെന്നാരീ പുരി വന്നപോലെ;
ദുർഗ്ഗന്ധമെന്നതിന്നിഹ
മാർഗ്ഗങ്ങളിലല്ല നാട്ടിലേയില്ല".

എന്നൊരു ശ്ലോകമുണ്ട്. ഇതിന്റെ പൂർവ്വാർദ്ധം വൈ
കുണ്ഠത്തിന്റെ അവസ്ഥകളെ ഗൌരവത്തോടുകൂടിയുള്ളത
ന്നെ. ഉത്തരാർദ്ധമായതെപ്പോഴേക്കും പാലൂരിപ്പോയില്ല
യോ എന്നാണെനിക്കു ശങ്ക. ഈ ബാലിശത്വത്തിന്റെ
കാരണം കവിയുടെ ദ്വിതീയാക്ഷരപ്രാസഭ്രമംതന്നെ ആ
ണെന്നാണ് തോന്നുന്നതു്. വേറെയും ദോഷം ചില
പ്പോൾ അദ്ദേഹത്തിന് ഈ ഭ്രമത്താൽ പറ്റിപ്പോയിട്ടില്ലെ
ന്നില്ല. ഉള്ളൂർ പരമേശ്വരയ്യർക്ക് എഴുതിയിരുന്ന ഒരെഴു
ത്തിൽ,

"പത്മലോചനയാളവൾക്കു പ-
മച്ചുതു വേണ്ടില്ല, നല്ല നിലയിൽ വരും;

ഒച്ചപ്പെടുമെന്നാൽ തോഴർ ക-
റച്ചപ്പച്ചപ്പയറാകൾ പടിച്ചാൽ”.

എന്നൊരു ശ്ലോകം കാണാനുണ്ട്. ഇതിലെ ഒന്നും മൂന്നും പാദങ്ങളുടെ അവസാനം നല്ല ശരിയായില്ലെന്നാണ് തോന്നുന്നത്. ഒരുമാതിരി വൃത്തഭംഗംതന്നെയാണിവിടെ വന്നിരിക്കുന്നത്* ഇതിനും മേൽപ്പറഞ്ഞവിധത്തിലുള്ളൊരു പ്രമാദംതന്നെയാണ് കാരണമെന്നു തോന്നുന്നു. “ദ്വിതീയാക്ഷരപ്രാസം ചേർത്തു കൈരളീമഹിളതൻ മംഗല്യമാണോർക്കണം” എന്നു കവികുലഗുരുവായ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ വിധിയുണ്ടെങ്കിലും, മംഗല്യത്തിന്റെ പേരും പറഞ്ഞു കൈരളിയെ ‘ദുർവൃത്ത’യാക്കിത്തീർത്താൽ പറ്റില്ലല്ലോ. “പ്രായേണ വൃത്തഹീനാഃ” എന്നുള്ള പണ്ടേതന്നെ ഭാഷാകവികൾക്കും, ആവഴിക്കു ഭാഷാകവിതയ്ക്കുമുള്ളൊരപവാദമാകുന്ന വചനംകൂടി ഈ അവസരത്തിൽ ഓർക്കേണ്ടതുണ്ട്. ഞാനിപ്പറഞ്ഞതിൽനിന്ന് ഒരു കാര്യം ആരും ധരിക്കാതിരിക്കണം. അർത്ഥശൂന്യന്മാരായ ചില പരിഷ്കാരികൾ, സമുദായപരിഷ്കാരകാര്യത്തിലെന്നപോലെ, സാഹിത്യത്തിലും കൈരളീമഹിളയ്ക്കു മംഗല്യധാരണംതന്നെ ആവശ്യമില്ലെന്നു ശഠിക്കുമ്പോലെയാണ് ഞാനീകവിതാകാര്യത്തിൽ പറയുന്നതെന്ന് ആരും തെറ്റിദ്ധരി

---

* പാദാന്തങ്ങളിലെ യതിഭംഗത്തെത്തന്നെയാണ് ഇവിടെ വൃത്തഭംഗമായി പറയുന്നത്. “ന വൃത്തദോഷാൽ പൃഥക് യതിദോഷോനാസ്തി. വൃത്തസ്യ യത്യാത്മകത്വാൽ” എന്നീ വാമനസൂത്രമാണിതിന്നു പ്രമാണം.

ണ്ടതു്. പ്രാസനിഷ്ഠകൊണ്ടു വൃത്തം, അർത്ഥം മുതലായതി
നു കേടുതട്ടാതിരിപ്പാൻ സൂക്ഷിക്കണമെന്നു എനിക്കു സി
ദ്ധാന്തമുള്ളൂ. ദ്വിതീയാക്ഷരപ്രാസത്തിന്റെ കാൎയ്യത്തിൽ
നമ്മുടെ അന്വേഷണം മതിയായിട്ടില്ലെന്നാണെന്റെ പ
ക്ഷം. ഭാഷാകവിതയിൽ ഇങ്ങിനെയൊരു ചിട്ട വരുവാൻ
മതിയായ വല്ല കാരണവുമുണ്ടായിരിക്കണം. ആദ്യകവികൾ
ഉപയോഗിച്ചിരുന്ന വൃത്തങ്ങളിൽ രണ്ടാംവൎണ്ണത്തിന്റെ
സ്ഥാനം ഒരു മർമ്മമായിരുന്നിരിക്കണം. അതുകൊണ്ടായിരി
ക്കയും വേണം മർമ്മജ്ഞന്മാരായ അവർ പ്രാസം അവിടെ
കൊണ്ടു പ്രയോഗിച്ചതു്. ഇപ്പോഴാകട്ടെ അതെല്ലാം മറന്നു
ഗതാനുഗതികത്വമാണെന്നാണെനിക്കു തോന്നുന്നതു്. ഇ
പ്പോൾ സാധാരണ നടപ്പുള്ള വൃത്തങ്ങളിൽ രണ്ടാംവൎണ്ണ
ത്തിന്നങ്ങിനെയൊരു പ്രാധാന്യം ഉണ്ടോ എന്നു സംശയമാ
ണ്. ഒരാൾ ദ്വിതീയാക്ഷരപ്രാസത്തിനു പകരം,

ധനാശയെന്നല്ല ദുരാശയൊന്നും
മമാശയത്തിൽ കടികൊണ്ടിടായ്വാൻ
വൃഷേശയാനപ്രിയതന്റെ പാദ-
കുശേശയം ഞാനിതു കൈതൊഴുന്നേൻ.

എന്ന മട്ടിൽ തൃതീയാക്ഷരപ്രാസത്തോടുകൂടിയാണു് ക
വിതയുണ്ടാക്കുന്നതെങ്കിൽ വലിയ പോരായ്മയായി എന്നു
വാസ്തവത്തിൽ തോന്നുന്നുണ്ടോ? പാദത്തിന്റെ ആദിയോ,
അന്തമോ, യതിസ്ഥാനങ്ങളോ ആണെങ്കിൽ മറ്റുള്ള ഭാഗ
ങ്ങളെക്കാൾ പ്രാധാന്യമേറിയവയാണെന്നു സമ്മതിക്കാം.
അല്ലാതെ ദ്വിതീയാക്ഷരത്തിന്റെ പ്രാധാന്യം മനസ്സിലാ

വുന്നില്ല.

കുഞ്ഞിക്കുട്ടൻതമ്പുരാന്റെ കവിതയെപ്പറ്റി പറയുന്നകൂട്ടത്തിൽ അദ്ദേഹത്തിന്റെ ഗദ്യമെഴുത്തിനെപ്പറ്റിയും കുറച്ചൊന്നു പറയാതെകഴികയില്ല. പദ്യരചനയ്ക്കുള്ള വാസനപോലെതന്നെ ഗദ്യലേഖനത്തിനും അദ്ദേഹത്തിന്ന സ്വാഭാവികമായ നല്ല വാസനയുണ്ടായിരുന്നു. ആദ്യകാലങ്ങളിലത്ര ശോഭിച്ചിരുന്നില്ലെങ്കിലും കാലക്രമംകൊണ്ട് അതിന്നു ധാരാളം പുറത്തു ചാടേണ്ടിവന്നു. ഒരു മാസികയായിരുന്ന 'രസികരഞ്ജിനി' പുറപ്പെട്ടിരുന്നല്ലോ നമ്മുടെ കവിയായിരുന്ന അതിന്റെ പത്രാധിപർ. കൊച്ചി അപ്പൻതമ്പുരാന്ന സമ്മതനായിട്ടുള്ളതേ പത്രാധിപന്റെ സ്ഥാനം വഹിക്കുന്ന കാര്യം അത്ര എളുപ്പത്തിലുള്ളതല്ല. എന്നാൽ കുഞ്ഞിക്കുട്ടൻതമ്പുരാൻ ആ പത്രികയുടെ ആയുഷ്കാലം മുഴുവൻ അപ്പൻതമ്പുരാന്ന സമ്മതനായിട്ടുള്ളൊരു പത്രാധിപനായിത്തന്നെ അതു നടത്തിവന്നു മാത്രമല്ല, ആ തമ്പുരാന്റെ പ്രീതിബഹുമാനങ്ങളെ സമ്പാദിക്കയും ചെയ്തു. കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ബുദ്ധിയുടെ നവീനതയെപ്പറ്റി വളരെ സ്തുതിച്ചുംകൊണ്ട് അപ്പൻതമ്പുരാൻ എന്നോടു പ്രത്യേകം പറകതന്നെ ഉണ്ടായിട്ടുണ്ട്. ഈ മഹാകവിയുടെ അനിതരസാമാന്യമായ ഗ്രന്ഥപരിചയവും ചരിത്രജ്ഞാനവും ഈ പത്രാധിപത്യത്തിന്നു വളരെ ഉപകാരമായിത്തീർന്നു. അദ്ദേഹത്തിന്റെ മുഖ്യമായ ഗദ്യകൃതികളെല്ലാം ഈ മാസികയിലും മറ്റും എഴുതി പ്രസിദ്ധംചെയ്ത ലേഖനങ്ങളാകുന്നു. അവകളുടെ വിഷയബാഹുല്യം നോക്കിയാൽതന്നെ അദ്ദേ

ഹത്തിന്റെ ബുദ്ധിവിസ്താരം അറിയാം. ഭാരതം തൎജ്ജ
മ്മചെയ്തതും അതുനിമിത്തമായുണ്ടായ വിഖ്യാതിപ്പൊലി
മയുംകൂടി ചേൎന്നപ്പോഴേക്കും അദ്ദേഹത്തിന്റെ ഗദ്യശ്രമം ഒ
ന്നുകൂടി വൎദ്ധിക്കയാണുണ്ടായതു്. പദ്യത്തേക്കാൾ ഗദ്യ
ത്തിലായിരിക്കുന്നു തന്റെ അഭിരുചിയെന്നദ്ദേഹം
പറഞ്ഞിട്ടുതന്നെ ഉണ്ടു്. പദ്യരൂപമായി ഒരു കേരളചരി
ത്രമെഴുതുവാൻ തുടങ്ങിയിരുന്നുവെന്നു മുമ്പൊരിക്കൽ പറ
ഞ്ഞുവല്ലോ. അതുപോലെതന്നെ ഗദ്യമായി ചില ചരിത്ര
നോവലുകളെഴുതുവാനുള്ള ഒരുക്കങ്ങളെല്ലാം അദ്ദേഹം
ചെയ്തുവെച്ചിട്ടുണ്ടായിരുന്നു. അതിൽ ചിലതിന്റെ പേരും
കൂടി നിശ്ചയിച്ചുകഴിഞ്ഞിട്ടുണ്ടായിരുന്നു. പക്ഷേ എന്തു
ചെയ്യാം? ആ മോഹങ്ങളെല്ലാം സാധിപ്പാനുള്ള ആയുസ്സ
ദ്ദേഹത്തിനുണ്ടായില്ല. ഒരു സ്കാട്ട് ഉണ്ടാവാനുള്ള ഭാഗ്യം
കേരളത്തിനുണ്ടായില്ല. കഷ്ടം! അല്ലെങ്കിൽ, എന്തിനി
ങ്ങിനെ വ്യസനിക്കുന്നു? ഒരു വ്യാസനുണ്ടാവാനുള്ള ഭാഗ്യം
കേരളത്തിനുണ്ടായല്ലോ! അതു വിചാരിച്ചു സന്തോഷിക്ക
തന്നെ.

ഇങ്ങിനെ ചിലതാണെനിക്കു കൊടുങ്ങല്ലൂർ കുഞ്ഞിക്കു
ട്ടൻതമ്പുരാനെപ്പറ്റി പറവാനുള്ളതു്. ഇതിനുമുമ്പു പലരും
ഇതേവിഷയത്തെപ്പറ്റി അനേകം സംഗതികൾ പറഞ്ഞി
ട്ടുണ്ടായിരിക്കും. അവരുടെ കൂട്ടത്തിൽ എന്റെ ഈ ശ്രമ
വും പൊതുജനങ്ങൾക്കു സ്വീകാൎയ്യമായി വരട്ടെ. പണ്ടു
ശ്രീകൃഷ്ണദേവൻ ബഹുലാശ്വനെന്ന രാജാവിന്റേയും ശ്രു
തദേവനെന്ന ബ്രാഹ്മണന്റേയും ഭവനങ്ങളിൽ ചെന്നു
ചെന്നു,

"പാലാജ്യരാജ്യാദികമേകദേശേ
മൂലാംബുപത്രാദികമന്യദേശേ"

കിട്ടിയതു വാങ്ങി അനുഭവിച്ചു രണ്ടാളുടേയും നേരെ ഒരുപോലെ പ്രസാദിച്ചുവെന്നാണല്ലോ കഥ പറഞ്ഞുകേട്ടിട്ടുള്ളതു. അതുപോലെ ഇക്കാര്യത്തിൽ വായനക്കാർ ശ്രീകൃഷ്ണദേവനെ അനുകരിക്കട്ടെ.

കോട്ടക്കൽ
15—8—27

കെ. സി. വീരരായൻ രാജാ.
ബി. ഏ., എൽ. ടി.
കോട്ടക്കൽ ഹൈസ്കൂൾ
ഹെഡ്മാസ്റ്റർ.



മഹാകവി

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ

# കൃതികൾ

## പുസ്തകം III

---

## ശ്രീസ്തുതി *

(ഭാഷ)

മൊട്ടിട്ട പച്ചിലമരത്തിലണഞ്ഞ വണ്ടി-
ന്നൊട്ടിൽക്കണക്കുളിർമുളച്ച മുകുന്ദമെയ്യിൽ
ഒട്ടിച്ച ദൃഷ്ടിമയമംഗളദേവതാക്ഷി-
ത്തട്ടിലപ്പനിശം പുതുമംഗളമേകിടട്ടേ. 1

എന്താണലോകക ധനം, മുരജിന്മുഖത്തു
ചെന്താരിൽ വണ്ടണികണക്കെ സരാഗലജ്ജം
ചിന്നുന്ന പോക്കുവരവങ്ങിനെ വീണ്ടുമേല്ക്കും
സിന്ധുക്കിടാവിനുടെ മുഗ്ദ്ധകടാക്ഷമാല. 2

---

* ഇതു ശ്രീശങ്കരാചാര്യരുടെ സുപ്രസിദ്ധകൃതിയായ 'ശ്രീസ്തുതി'യുടെ തർജ്ജമയാണ്. കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ ഒടുവിലത്തെ ഭാഷാന്തരം ഇതാണത്രേ.

പ്രസാധകൻ.

പൊയ്ത്താരിൽമാതു വിടുമപ്പരമാർദ്രമായൊത്ത തൃക്ക-
ണ്ണോത്താരെ ചെയ്‌വിവമതാഭിതനാമപുഷ്ടിയെത്താൻ. 8

പേരാമെഴുന്ന കരുണക്കുളിർകാറ്റൊടൊപ്പം
നാരായണപ്രിയ കൊടുത്ത കടാക്ഷമേഘം,
പോരാതെഴുന്നൊരിവനാം ചെറുപക്ഷിയേൽക്കാൻ
ധാരാളമായ ധനമാരി പെയ്യിടട്ടെ. 9

ലോകത്തിൽ വാക്കുടയതെ,ന്നലർമാതിതെന്നു,
ശാകംഭരീശപ്രിയയിതെ,ന്നുമയെന്നിവണ്ണം
ആകല്പമെച്ചിതു രചിച്ചു മുടിച്ചു സിദ്ധി-
യേകും ത്രിലോകഗുരുവല്ലഭയെത്തൊഴുന്നേൻ. 10

കൂപ്പാം ശ്രുതിക്കു, ശുഭകർമ്മഫലപ്രദക്കു,
കൂപ്പാം രതിക്കു, രമണീയഗുണാശ്രയക്കും,
ശക്തിക്കു കൂപ്പു ശതപത്രനിവാസിനിക്കു,
പുഷ്ടിക്കു കൂപ്പു പുരുഷോത്തമകാമിനിക്കും. 11

തൊഴുന്നു പൊന്താമരനേർമുഖിക്കു,
തൊഴുന്നു പാലാഴിമകൾക്കു വീണ്ടും,
തൊഴുന്നു സോമാമൃതസോദരിക്കു,
തൊഴുന്നു ദാമോദരവല്ലഭക്കും. 12

തൊഴുന്നു ദേവിക്കിതു ഭാർഗ്ഗവിക്കു,
തൊഴുന്നു വിഷ്ണൂരസി വാഴുവോൾക്കും,
തൊഴുന്നു ലക്ഷ്മിക്കു കമലാലയവൾക്കു,
തൊഴുന്നു നാരായണവല്ലഭക്കും. 13

തൊഴുന്നു പൊൻതാമരയാളവൾക്കു,
തൊഴുന്നു ഭൂമണ്ഡലനായികയ്ക്കും,
തൊഴുന്നു ദേവാദിദയാപരയ്ക്കും,
തൊഴുന്നു ശാർങ്ഗായുധവല്ലഭയ്ക്കും. 14

തൊഴുന്നു കാന്തി, കലശാബ്ധിയാൾക്കു,
തൊഴുന്നു ഭൂതി, ഭൃഗുവംശഭവികയ്ക്കും,
തൊഴുന്നു ദേവാദിസമർച്ചിതയ്ക്കും,
തൊഴുന്നു നന്ദാത്മജവല്ലഭയ്ക്കും. 15

ശ്രുതിസ്വരൂപിണി നിഖിലാംബലക്ഷ്മിയെ
സ്തുതിക്കിലിസ്തുതികളാലേ നിത്യവും
അതിസ്സുതഗ്ഗുണഗണധാന്യപുഷ്ടിപൂ-
ണ്ടതിൽപ്പരം ബുധന്ന ഭക്തരാം ജനം. * 16

---

* 'കനകധാരാസ്തുതി' എന്നുകൂടി പേരുള്ള പ്രസ്തുത കൃതിയുടെ മൂലം ആചാര്യസ്വാമികൾ ബാല്യത്തിൽ സ്വന്തം ദാരിദ്ര്യനിവാരണത്തിന്നായി പ്രാർത്ഥിച്ചുണ്ടാക്കിയതാണെന്നും, അതല്ല, തന്റെ പ്രിയപ്പെട്ട നാലുശിഷ്യരോടുകൂടി ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ ഭിക്ഷക്കു ചെന്നപ്പോൾ അവരുടെ ദാരിദ്ര്യമോചനം പ്രാർത്ഥിച്ചെഴുതിയതാണെന്നും മററും അഭിപ്രായഭേദങ്ങളുണ്ട്. സ്വാമികളുടെ സ്തുതിക്കുശേഷം നാലു ശിഷ്യന്മാരും ഓരോ പദ്യമുണ്ടാക്കിയതായും പ്രസിദ്ധപ്പെട്ടിരിക്കുന്നുണ്ട്. നമ്മുടെ കവി അതു തർജ്ജമ ചെയ്തിട്ടില്ലെന്നു തോന്നുന്നു.

പ്രസാധകൻ.

## *കവിഭാരതം

—o—

അത്യുഗ്രാടോപമേറ്റം പടനടുവിലടു-
ക്കുന്ന മല്ലന്റെയുഗ്രദേഹം
കുത്തിക്കീറിപ്പിളർന്നിട്ടുടനെ ചുടുകടു-
ഞ്ചോര കോരിക്കുടിച്ചും,
ഉത്താലാടോപം ചിരിച്ചും, മുഹുരപി മലമേ-
ട്ടട്ടഹാസം ചൊരിഞ്ഞും,
നൃത്തം ചെയ്തും കളിച്ചീടിന കൊടിയ കൊടു-
ങ്കാളിയെക്കൈതൊഴുന്നേൻ. 1

തള്ളിക്കേറിപ്പിടിച്ചിട്ടൊരുകവിവരരെ-
ത്തട്ടിയോടിച്ചു പിന്ന-
ത്തുള്ളിച്ചാടിക്കളിക്കും കവിപൃഥുപൃതനാ-
ഭാരതപ്പോരതന്നിൽ
ഉള്ളിൽ തോന്നുന്നവണ്ണം കവിവരന്മാര-
പ്രൗഢമാർഗ്ഗത്തിനൊക്കി-
ക്കൊള്ളിച്ചോതുന്നു കുഞ്ഞിക്ഷിതിപനവനവൻ-
താരതമ്യാതിരമ്യം. 2

---

* ഇതു കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ആദ്യകാലകൃതികളിലൊന്നാണ്. പ്രസാധകൻ.

പാണ്ഡവഖണ്ഡം

---

### കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ

സ്വച്ഛന്ദം ഭാഷകൊണ്ടും സുരുചിരതരമാം
 സംസ്കൃതംകൊണ്ടുമേറ്റം
മെച്ചംനേടുംപ്രകാരം ബഹുവിധകവിതാ-
 സൂക്തി വർഷിക്കുമേഘം
ഇച്ചൊന്നോരക്കവിപ്രൌഢരിൽ മികവുടയോൻ
 കോടിലിംഗാധിനാഥൻ
കൊച്ചുണ്ണിക്ഷോണിപാലൻ കൊടിയ കവിവരൻ
 ദിവ്യനാം സവ്യസാചി. 1

### വെണ്മണി അച്ഛൻ നമ്പൂതിരിപ്പാട്.

ഉൾച്ചിന്നും വേഗമേറും നിജകവനങ്ങള-
 ത്തള്ളലെല്ലാമൊതുക്കി-
സ്വച്ഛന്ദം മൂകനായ് വാണഖിലകവിവര-
 ല്പോരു കണ്ടിണ്ടലെന്യേ
കൊച്ചുണ്ണിക്ഷോണിപാലപ്രവരനു കൊടിയായ്
 വെണ്മണിശ്രീകലർന്നോ-
രച്ഛൻനമ്പൂരി ശ്രീപ്രഥിതസിതയശോ-
 മോഹനശ്രീഹനൂമാൻ. 2

### കുംഭകോണം കൃഷ്ണശാസ്ത്രികൾ.

ഏതും വൈഷമ്യമില്ലാതിടയിടയിലഹോ
 തൽപ്രമാലാപനോദം-
ചെയ്യുംകൊണ്ടിണ്ടലെന്യേ നിഖിലനിഗമസാ-
 രൈകസാരജ്ഞനായി

ജാതപ്രേമം തെളിഞ്ഞു ക്ഷിതിപതിസവിധേ
വാണീടും കുംഭകോണത്താൽ-
ശ്രീകൃഷ്ണശാസ്ത്രിപ്രവരനിഹ യഥാർ-
ത്ഥാഭിധൻ സാധു കൃഷ്ണൻ. 3

കേരളവർമ്മ വലിയ കോയിത്തമ്പുരാൻ.

ആര്യം കണ്ഠാന്തടങ്ങും കവിവരകരിസം-
ഘങ്ങൾ തട്ടിത്തകർപ്പാ-
നായിരക്കാണത്തിരയന്നാൽ പൊരുതു വിരുത്തു-
ത്തൊരട്ടത്തിട്ടമൊട്ടും
കായക്ലേശം ജനിക്കാതെത്താര കവിമണി വ-
ഞ്ചീശമാതൃപ്രാണനാഥൻ
കോയിപ്പണ്ടാല പാർത്താൽ കവികുലപൃഥനാ- 4
ഭീമനാം ഭീമനത്രേ.

തിരുവനന്തപുരം ഗണപതിശാസ്ത്രികൾ.

കൊണ്ടാട്ടും നവകാവ്യനിർമ്മിതമഹാ-
ദിവ്യസ്രഗ്സമ്പന്നമായ്-
കണ്ടീടുന്നവർക്കുമേറെ കൌതുകമുടൻ
ചിത്തേ വളർത്തുന്നവൻ
രണ്ടാമർജ്ജുനനാണു പോരിലിവനെ-
ന്നുള്ളോരു നല്ലോരു പേർ-
കൊണ്ടീടുന്നഭിമന്യുവാം ഗണപതി-
ശ്രീശാസ്ത്രി കീർത്യുജ്ജ്വലൻ ൫

പി. സി. മാനവിക്രമ ഏട്ടൻതമ്പുരാൻ.

ശങ്കാഹീനമെടുത്തു ശക്തി കൃതിയിൽ
 കാണിച്ചുതാൻ കാവ്യകൃൽ-
സംഘാതാതിഥിതയ്ക്കു മീമനപര-
 ന്നാക്ക്പ്രമേയപ്രിയൻ
മാങ്കാവിൽ കവി മാനവിക്രമനതാ-
 യോർക്കേണ്ടതാം തമ്പുരാൻ
ഉൽക്കാരോൽക്കടനാം ഫലിതോൽക്കചന്ദനമാം
 തമ്പിച്ച തെല്ലല്ലഹോ. 6

ഓവങ്കര നീലകണ്ഠൻ നമ്പൂതിരി (രാജാ)

സാരത്താം സരസപ്രകൃഷ്ടകവിതാ-
 ബാണപ്രയോഗങ്ങളോ-
ടൊത്തീടുന്നവ,നാരെത്രകലിലുമവൻ-
 മുഖ്യാന്നമർദ്ദനനവൻ,
നിത്യം പാർത്ഥന മേലിൽ നന്മ വരുവാൻ
 പ്രാർത്ഥിച്ചിട്ടും ശിഷ്യനാം
സത്തൻ സാത്യകിയാണെ സാധുമതിയാം
 രാജദ്വിജൻ നിശ്ചയം. 7

കാത്തുള്ളി അച്യുതമേനോൻ.

പുഷ്ടശ്രീകവിതാബലാധിപതിയായ്
 ദ്രോണനെൻറ ശിഷ്യനാം-
യിഷ്ടം പാർത്ഥനിലാർന്നു തൽപ്രിയതമാ-
 സോദര്യനായ് സാദരം

ശിഷ്യന്മാർക്കു ഗുണം വരുത്തുവതിനായ്
പ്രാണപ്രയത്നം ചെയ്യും
ധൃഷ്ടദ്യുമ്നനതാണു ധൃഷ്ടതമനാം
കാത്തുള്ളിലുള്ളച്യുതൻ. 8

ചേന്നാസ്സു നമ്പൂതിരിപ്പാട്, മാംകഴി നമ്പൂതിരി
പ്പാട്, കിരാങ്ങാട്ടു നമ്പൂതിരിപ്പാട്.

മാന്യൻ ചേന്നാസ്സുനമ്പൂതിരി പെരിയ ഗുണം
ചേർന്ന പാഞ്ചാലഭൂപൻ,
ധന്യശ്രീമാംകഴിക്കുന്നൂരനധികതരം
വേദവിത്താം വിരാടൻ,
എന്നല്ലേ പാർത്ഥകരാൽ പുകഴും പെരിയ കിരാ-
ങ്ങാട്ടും ഭീഷ്മരാമോ-
രിന്നുള്ളകച്ചനമ്പൂതിരി തരമറിയും
ധാർമ്മികൻ ധർമ്മപുത്രൻ. 9

മാങ്കാവിൽ തമ്പാൻതമ്പുരാൻ, എണ്ണപ്പാടം
ധരസ്വാമിശാസ്ത്രികൾ, കുളങ്ങാട്ടു കണ്ണൻ
തമ്പുരാൻ, ചൃക്കിടിക്കാട്ടു നമ്പൂതിരി.

വയ്മ്പൻ ശൈലാംബുധീശാന്വയമണി നകുലൻ
നന്ദ്യചാരിത്രനാകും
തമ്പാൻതമ്പാൻ, ധരസ്വാമിയുമിഹ സഹദേ-
വാഖ്യനാം ശ്ലാഘ്യശീലൻ,
അമ്പാടശാസ്ത്രപൂർവ്വാടവിപതി ഭീമൻ
നീലഭൂപൻ, കൃതിക്കായ്
മുമ്പിട്ടോൻ ധൃഷ്ടകേതുക്ഷിതിപതി ദൃഢമാം
ചൃക്കിടിക്കാട്ടു വിപ്രൻ. 10

പിണ്യാത്ത് അച്യുതമേനോൻ, ചമ്പത്തിൽ
ചാത്തുക്കുട്ടി മന്നാടിയാര്, പി. കൃഷ്ണമേനോൻ,
കറുപ്പത്ത ഗോവിന്ദമേനോൻ, കണ്ടൂർ
നാരായണമേനോൻ.

പിണ്യാത്തച്യുതനും, പരം ചതുരനാ-
മച്ചാത്തുമന്നാടിയും,
കൊണ്ടാട്ടമെന്നാർന്ന കൃഷ്ണനും, ബത കറു-
പ്പത്തുള്ള ഗോവിന്ദനും,
കണ്ടൂരെന്നൊരു വീട്ടിലുള്ള കവിയാം
നാരായണൻ താനുമെ-
ന്നാണുങ്ങളാളുകളഞ്ചു കേകയനൃപ-
ന്മാരാകിൽ നേരാകുമേ. 11

തിരുവില്വാമല രാമശാസ്ത്രികൾ, രാമൻനമ്പിടി,
ചെറിയ കോയിത്തമ്പുരാൻ.

ന്യായം വില്വാദ്രിരാമദ്വിജതിലകനിരാ-
വാനമാവൃത്തമൌജ-
സ്സായാലേ രാമനാം നമ്പിടിയുടെയ മിടു-
ക്കിന്നാട്ടുകളെല്ലാ നാമം,
മാനംകൂടാതെ മാനിച്ചതിലുമിളമയാരാ
വഞ്ചിരാജ്ഞീമണാളൻ
കോയിപ്പണ്ടാലെ കോട്ടം കുറയുമൊരു ബുധ-
മന്യുവാം മന്നവേന്ദ്രൻ. 12

ആറമ്പുറത്തു ശങ്കുണ്ണിമേനോൻ, വെള്ളാപ്പിള്ളി
ഗോവിന്ദമേനോൻ, പെരുമ്പിള്ളി നമ്പൂതിരി.

ഉള്ളഴിഞ്ഞോർന്ന ബുദ്ധ്യൽസ്വഭാവാറമ്പുറമാം
വീട്ടുള്ള ശങ്കുണ്ണിയാം,
വെള്ളാപ്പിള്ളിയതെന്ന വീട്ടിലമരും
ഗോവിന്ദനാം കാര്യനാം,
തള്ളീടേണ്ടിതു സത്തനാകിയ പെരു-
മ്പിള്ളിൽ ധരിത്രീസുരൻ
കള്ളം വിട്ടരു കാന്തിമോജസ്തപനാം
നൂനം നിനയ്ക്കും വിധൌ. 13

വല്ലത്തു കോയിപ്പള്ളി രാമമേനോൻ,
ആനാറ വേലുമേനോൻ, പോട്ടയിൽ
ഗോവിന്ദമേനോൻ, നടുവത്തു മഹൻ നമ്പൂതിരി,
കുഞ്ഞുണ്ണിത്തമ്പുരാൻ.

ആഞ്ഞോളുമുള്ളാരു രാമനും, സഖിയതാ-
മാനാമൊറാഴം വേലുവും,
കൊഞ്ചും പോട്ടയിലെന്ന വീട്ടിലെഴമാ-
ഗോവിന്ദനാം മദ്വൈദ്യനും,
ചാഞ്ഞോട്ടും കവിനന്ദനൻ നടുവവും,
കുഞ്ഞുണ്ണിഭൂപാലനും
പാഞ്ഞോലപ്രസ്തരാകുമഞ്ചു സ്വവര-
ന്മാരാണു നേരാണിതു്. 14

ഒന്നാറേ പരമേശ്വരമേനോൻ, കൊടുങ്ങല്ലൂരി
കുഞ്ഞൻതമ്പാൻ, ഉത്തോടത്തു ശങ്കുണ്ണിമേനോൻ,
കീരങ്കുളങ്ങര ഉഴുത്രവാരിയർ.

ഒന്നാറേ പരമേശ്വരൻ നിയതമാ-
ണിന്നുത്തരൻ, നിത്യവും
മാനം നേടിന ചേകിതാനനൃപനാം
കർത്താവു കുഞ്ഞൻപ്രഭു,
ഊനം വിട്ട ശിഖണ്ഡി ഉത്തോടമാം
വീട്ടുള്ള ശങ്കുണ്ണിയാം,
ഞാനം കീരങ്കുഴുത്രവാരിയർ പരം
പാർശ്വംവിടാത്ത പാണ്ഡ്യനാം. 15

പാറനമ്പൂതിരി, ഇടമരത്തു നമ്പൂതിരി, കുറപ്പത്തു
കൊച്ചുണ്ണിമേനോൻ.

ശംഖൻ താൻ പാറയാകും, സുദൃഢമിടമരൻ
താൻ ശതാനീകനാകും
തങ്കും വീരൻ, വിരാടതനുജനിഹ സഹദേ-
വാഭിധൻ മാഗധേന്ദ്രൻ,
ശങ്കിച്ചീടേണ്ട തെല്ലും കുശലമതി കുറ-
പ്പത്തു കൊച്ചുണ്ണിമേനോൻ
പക്ഷം വിട്ടോരു പാർത്ഥപ്പടകളിലിനിമേ-
ലൊക്കയും ധൃകതിപോലെ. 16

## കേന്ദ്രഖണ്ഡം

---

### ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ.

ധീമാൻ വൃദ്ധതകൊണ്ടുമിന്നു കവിതാ-
ശ്ശീലങ്ങളെ ഭട്ടങ്ങളിൽ
സാമർത്ഥ്യം പെരുതാകകൊണ്ടുമധികം
സദ്വൃത്തികൊണ്ടും പരം
കേമൻ കേളി തെളിഞ്ഞിടുന്ന ഗുണവാൻ
ഇത്തോട്ടിലത്തൂരെഴും
രാമസ്വാമിയതെന്ന ശാസ്ത്രി കവിതാ-
വിദ്വാംശ്ശ്രേഷ്ഠൻ ദിഗ്ഗജം. 1

### വെണ്മണിമഹൻ നമ്പൂതിരിപ്പാട്.

പാർത്തട്ടിൽ കണ്ട ഭാഷാകവികളുടെയശേ-
ഷം ഗുരുസ്ഥാനമായി-
പ്പാർത്തീടും ഹേതുകൊണ്ടും, ബഹുവിധകവിതാ-
ശാസ്ത്രസമ്പത്തുകൊണ്ടും
ത്രൈലോക്യം ഭൂഷിക്കപ്പുകഴ്ടയ പുമാൻ
വെണ്മണിക്ഷോണിദേവൻ
പുത്രൻ പൂജ്യൻ പുരാണപ്രഥിതഗുണഗണ-
പ്രീണനാം ദ്രോണനല്ലോ. 2

### നടുവത്തച്ഛൻ നമ്പൂതിരി.

അത്യുഗ്രതാപവുമില്ല മന്ദതയുമി-
ല്ലീമട്ടു ഐശ്വര്യം മഹാ-
വൃത്തികൊണ്ടു ശോഭിച്ചു ഭംഗിയിലുദ-
ച്ചുന്നതമാരന്നിതെന

മദ്ധ്യസ്ഥന്റെ കണ്ണക്കെ മാന്യതയോടും
　　മങ്ങാതെ ധൈര്യത്തോ-
ട്ടുദ്ധരിത്താ നടുവഹിജൻ കൃപണമാ-
　　മുറംത്താദിക്കലോർത്താൽ ദുഃഖം. ൩

കൊടുങ്ങല്ലൂർ കുഞ്ഞിരാമവർമ്മ തമ്പുരാൻ.

വിശാലത്തിൽ കാണ്മവോരിക്കവികുലമഖിലം-
　　വെല്ലുവാനുള്ള വീര്യം
വശ്യത്തിൽത്തന്നെയുണ്ടെങ്കിലുമലസമുദാ-
　　സീനനായ്പ്പോണെഴുന്നോൻ
വിശ്വസ്തൻ കൃഷ്ണനേകീടിന മഹിതമതാ-
　　യുള്ള ദിവ്യാസ്ത്രമുള്ളോ-
രശ്വത്ഥാമാവതാകും നവമനുരൂപൻ
　　കോടിലിംഗാധിനാഥൻ. ൪

കൈക്കുളങ്ങര രാമവാരിയർ.

ക്രീഡിക്കുന്നു നമുക്കൊരാളു കിടയി-
　　ല്ലെന്നുള്ള തള്ളിപ്പയായ്
ചേടിക്കാമത്താരു നാട്യവും കവിതകൾ-
　　ക്കൗദാര്യവും ശൗര്യവും
കൂടിക്കൊണ്ടിഹ കയ്ക്കുളങ്ങരയെഴും
　　രാമാഹ്വയൻ വാരിയൻ
മോടിക്കൊത്തൊരു കൗരവേന്ദ്രസചിവൻ
　　കല്പിറ്റൻ മഹാനിറ്റുഖം. ൫

വയസ്കര മൂസ്സ്.

കേരളക്ഷ്മായതിൽ കരോളകവിതാ-
സാമ്രാജ്യമത്തവിപ-
ത്തോമരാക്കംപടി പാരത്തെഴുന്ന കവിത-
ക്കാരരാം പരോർവ്വീശരെ
മാടികം വതിതൻ വിവേകവിലാസ-
ന്നാരായണാസ്യത്തെനാം
പ്രൌഢൻ വയ്സ്കരമൂസ്സുതന്നെ ഗേഹ-
ത്തൻ ഞാൻ തകർത്താതിടാം. ൬

കരുത്തപാറ ദാമോദരൻ നമ്പൂതിരി.

ഈശ്യഴത്തിലടുത്തിട്ടുന്ന കവിത-
ക്കാരായ പോരാളിമാർ
ചൊന്നും പദ്യശരപ്രപാതമേറ്റു ക-
ണ്ണടാട്ടം സഹിക്കാതഹോ
മണ്ടുന്നു മതിയാക്കിടാതെ കവിതാ-
ബാണപ്രയോഗങ്ങളിൽ
കയ്യുന്നു കരുത്തപാറ കൃതിയിൽ
ചൊല്ലാർന്ന ശല്യൻ ദൃഢം. ൭

വിദ്വാൻ മാപ്പിളത്തിരുമുല്പാട്.

വീരൻ വഞ്ചിക്ഷമാനായകനുടയ മഹൽ-
പുള്ളയായ് മാനമോടും
മൈസൂരം വാഴുന്ന സത്യസ്ഥിതമതി തിരുമു-
ല്പാട്ട കെല്പോട്ടു പാർത്താൽ

ഏറം പദ്യങ്ങളെഴുതിയകൃതി കൊടി-
ക്കുന്നത്തുകന്നോളം
ശൂരൻ ശ്രീശുഭചന്ദ്രാണുമതിദ്രവമാം-
വർണ്ണമായ് നിർണ്ണയിക്കാം. 8

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ.

ഊനത്വം പിണയാതെ രാജകവിയാ-
മൊരാളൊട്ടൂക്കമെന്നാലീ-
ഞാനത്രേ കവിസംഘസംഗരമതു-
ണ്ടാമെങ്കിൽ മായംവിനാ
മാനത്താൽ പൊരുതുന്ന ചാതുരിതവ-
ന്മാമവനെന്നാരാളവ-
സ്ഥാനത്തിന്നനുരൂപനെന്ന മതമീ-
ദിക്കിൽ ചിലർക്കാക്കയും. 9

കുറ്റൂർ കേശവൻനമ്പ്യാർ, വേഴപ്പറമ്പു മിത്രൻനമ്പൂതിരി,
മൂത്തേടത്തു നമ്പൂതിരി, ഒന്നാമടെ രാമപ്പുതുവാൾ,
അകവൂർ നമ്പൂതിരിപ്പാട്.

കുറ്റൂർക്കേശവനാണലംവ്യസനമഹോ,
വേഴൻ വികർണ്ണൻ, കുറ
പ്പ്രായം ചെന്നൊരു വൃദ്ധബാലികനതാം
മൂത്തേടമാം സൌബലൻ,
മായാവീ പുതുവാളു രാമനകവൂ-
രാഢ്യൻ മഹൻ ദുസ്സ താൻ
ന്യായംചിട്ടൊരു കർണ്ണബന്ധു കവിതാ-
ദുര്യോധി ദുര്യോധനൻ. 10

രാജരാജവർമ്മ കോയിത്തമ്പുരാൻ,
കിളിക്കൊട്ടു കേശവപ്പണിക്കർ,
കൊട്ടാരത്തിൽ ശങ്കുണ്ണി.

ധന്യശ്രീധരരാജരാജകവി കോ-
യിത്തമ്പുരാൻ വയസ്യനാം
നവ്യശ്രീവ്യാഘ്രാസനവീര,നിവിടെ-
സ്സുകൃത്തിലാലക്ഷണൻ
മണ്ണിൽ കീർത്തിയൊടും വളർന്നൊരു കിളി-
ക്കൊട്ടല്ലൊരാരക്കേശവൻ,
ഉണ്ണിട്ടാർജ്ജുനിയോടൊത്ത മതൻ
ശങ്കുണ്ണിയാമുണ്ണിയാം. 11

വിലാപട്ടത്തു രാഘവൻനമ്പിയാർ.
ചൊൽക്കൊള്ളുമൊന്നാം വിലാപവട്ടമെര-
ന്നാ രാഘവൻ മാധവം.
മെകക്കൊള്ളും കവികർമ്മചാനിഘ സ്മര-
ശ്മായാം സ്വകർമ്മത്തിനാൽ.

---

ഓർക്കമ്പോളിനിയോർമ്മ പോര, കവിതാ-
ക്കാരങ്ങളനേകം തരാ-
പാർക്കമ്പോൾ കുരുവീരരാക്കൊക്ക, നിരത്തു-
ന്നേൻ പൊരുത്തിന്ന ഞാൻ. 12

# കൂടൽമാണിക്യം

---

പുകഴുന്ന പൂർവ്വദ്വിജരൊമത്തറിഞ്ഞാൽ-
ക്കിട സ്ഥലം ഗ്രാമവിശേഷയോഗം
നടന്നിരുന്നൂ കഴിഞ്ഞു പത്തു-
മൊരഞ്ചുമെത്തീടിന കൊല്ലവർഷം. 1

അനേകദിവ്യതപമെഴുന്ന യോഗ്യ-
മഹാജനം കൂടിയൊരീസ്സദസ്സിൽ
ദ്വിജേന്ദ്രവാക്യാൎഥയിത്രതമൂപ്പം
മഹീന്ദ്രഗ്രാസനമൊരിരിപ്പൂ. 2

വിശേഷമീഗ്രാമജമനേകമെവ-
പ്രതിഷ്ഠയുൾക്കൊണ്ടമരാലയത്തിൽ
അടുത്തകാലം കലിശം കഴിഞ്ഞ-
മുതൽക്കു കാണായിതൊരത്ഭുതംപോൽ. ൩

അകത്തിരുന്നു വിളക്കവെള്ളാ-
തിരിശ്ശലും ഗർഭഗൃഹത്തിനുള്ളിൽ
ചിലപ്പൊഴും മിന്നുമതെളിയുംപ്രകാശം
വിളക്കു കത്തുന്നതുപോലെ കാണാം. 4

ഇതാദ്യമേ കണ്ടുവന്ന ശാന്തി-
ക്കെടിച്ചു നമ്പൂരി പരിഭ്രമിച്ചു,
അകത്തു കേറാൻ ഭയമാകമൂലം
പുറത്തുനിന്നാളുകളെ വിളിച്ചു. ൫

ചുഴിഞ്ഞു നോക്കുമ്പൊളിതൊക്കെമാത്രം
ശ്രമപ്പെടാനല്ലാതെ കാര്യമില്ലാ
അസംഭവംപോലെ ജനം നിനക്കു-
നിലയ്ക്കുമത്യത്ഭുതമായിരുന്നു. 6

പ്രസിദ്ധമാകും മരതാഭ്യയോടെ
വിളങ്ങുമാ വൈഷ്ണവവിഗ്രഹത്തിൽ
ഇടക്കിടയ്ക്കിങ്ങിനെ മാറിമാറി-
ത്തിരിഞ്ഞ രത്നപ്രഭ കണ്ടതത്രേ. 7

ജനങ്ങളിസ്സംഭവമൊട്ടു കേട്ടു
കടന്നുചെന്നൊത്തൊരു യോഗമായി;
തികഞ്ഞയോഗത്തി'ലിതെന്തിവണ്ണം
വിളങ്ങുവാ'നെന്നു വിചാരമായി. 8

'ഇതെന്തൊരത്യത്ഭുതമിപ്രകാരം
വരാൻ 'കിമാണെൻ തരണോ'വശ്യതന്ത്രി
മനസ്സുവെച്ചാക്കലശാഭിഷേക-
ക്രിയയ്ക്കു സങ്കല്പമെടുത്തിതന്നാൾ 9

സമാജനം തന്ത്രിവരിഷ്ഠനോ'ടെ-
ന്തിതെ'ന്നു ചോദിച്ചതിലാഗമാഢ്യൻ
സ്മരിച്ചു മാണിക്യമിതിങ്കലെന്നു
നിനച്ചു സങ്കല്പമുരച്ചു മെല്ലെ. 10

തപസ്വിയാമാ ദ്വിജനോടസൂയ-
പിടിച്ചുകൊണ്ടോ, ചിലർ നന്ദികൊണ്ടോ

ത്തുറന്ന ചെപ്പിന്നകമുള്ള രത്നം
കടത്തിനാൻ ഗർഭഗൃഹത്തിനുള്ളിൽ. 22

ദ്വിജൻ കടക്കുംസമയത്തിലൊപ്പം
ജനങ്ങളൊട്ടുക്ക നടയ്ക്കലെത്തി,
പ്രമാണിലോകം തറ കേറി മണ്ട-
പ്പുറത്തുമേ ദ്വാരമുഖത്തു നിന്നു. 23

അയസ്സയസ്കാന്തമുഖത്തു ചാടി-
പ്പിടിച്ച പോലവ്വിധമപ്പൊഴങ്ങും
നൃപന്റെ മാണിക്യമുയർന്നു ദേവ-
ന്നണിഞ്ഞ മാണിക്യമണോടമർന്നു. 24

ഇതെന്തൊരാകർഷണശക്തി ദിവ്യ-
മണിക്കു ഭൌമത്തെ വലിച്ചെടുപ്പാൻ!
ബലാൽ മഹരം പ്രാകൃതസൃഷ്ടിയെത്താ-
നടക്കിടും മാനസസൃഷ്ടിയെന്നോ? 25

ഉയർന്നുടൻ ദൈവികരത്നമായ്ച്ചേർ-
ന്നമർന്നു പാറീടിന രാജരത്നം
ഉറച്ചു കോവിൽക്കകമേ മുകുന്ദൻ
മുകുന്ദനിൽക്കൌസ്തുഭമീക്ഷണത്തിൽ. 26

പഠിച്ചപാഠങ്ങളൊക്കെയെടുത്തുനോക്കി-
ട്ടതൊന്നിളക്കാൻ കഴിയാത്ത വിപ്രൻ
പരിഭ്രമിച്ചു പലതും പറഞ്ഞീ
പഴക്കമേറീന യോഗ്യമുഖ്യർ. 27

യഥാക്രമം തച്ചുടയകയ്മളാകരം-
ചടങ്ങിൽ കൂപ്പിച്ച യശസ്കരമൂലം
മുഷിഞ്ഞു, വാശിക്കയിരുന്നകൂപ്പി-
ന്നൊഴിഞ്ഞു യോഗാൽപ്പിരികെന്നുമായി. 39

മുറ്റപ്പിരിഞ്ഞാൽക്കൂടെ യോഗക്കാ-
പദത്തിൽ നില്പാനൊരു കോവിൽ വേണം;
അതിന്നു പിന്നീട്ടു പെരുമ്പടപ്പു-
കലത്തിൽ കൂപ്പാണ്ടവർ വാണുവന്നു. 40

ബധിച്ചു വിപ്രോത്തമരിന്നു യാഗം
കഴിച്ചിടുമ്പോളുള്ള കാഞ്ഞകൊടുവൻ
ക്ഷതക്ഷണം ക്ഷത്രിയർ വേണമെന്ന-
നടപ്പിലിബ്രാഹ്മണർ വിട്ടതില്ലാ. 41

സാമാന്യമൻ തച്ചുടയകയ്മളെന്ന-
[illegible] കായങ്ങളമന്നവന്നും
ഉറച്ചു ദേവാലയമേൽവിചാര-
ക്രമത്തിലീഗ്രാമജനത്തിൽ നോട്ടം. 42

നരേന്ദ്രനാമായിരപ്പെരുത്തു-
മകന്നമായ് ദൃഷ്ടി പതിക്കകൊണ്ടും
ഇണങ്ങളെത്തച്ചുടയകയ്മൾക്കും കൂട്ടി-
പ്പിടിക്കകൊണ്ടും പരിപുഷ്ടി ചാച്ചു. 43

പതിഞ്ഞുകിട്ടീടിന ദിവ്യമേന്മ-
പ്രശസ്തമാണിക്യമണിപ്രഭാവാൽ

രാജർഷി ചെയ്യും കലശാഭിഷേക-
ക്രിയയ്ക്കുമേൽ ശ്രീനിധിയായി ദൈവം. 44

മഹസ്സിയന്നിങ്ങിനെ 'ക്കൂടൽമാണി-
ക്യ'മായിതഗ്രാമജനൈകദൈവം,
വളർന്നു യോഗത്തിനുപാസനാനു-
പ്രയോഗയോഗംവഴി ക്ഷേത്രയോഗം. 45

ഫലാനുകൂലം പലപാടിരിങ്ങാൽ-
ക്കുടെപ്പെട്ടും ഗ്രാമജനങ്ങളിന്നും
അനേകമൂർത്തിപ്പുത മൂർത്തിയിങ്കൽ
പ്രസംഗമാക്കും പ്രഭു സംഗമേശൻ. 46

ഗിരാവിരിഞ്ചം, കമലാമുകുന്ദ-
മുമാമഹേശം, ഭഗണാർക്കചന്ദ്രം,
ഇത്ഥംവിധം ദൈവതയോഗമൊട്ടു-
ക്കടക്കിനിൽക്കും പ്രഭു സംഗമേശൻ. 47

ഉപാസനാവൃത്തിയിൽ നിഷ്കൃഷ്ടം
മഹാജനം ചെയ്യുന്ന സേവയാലേ
പെരുത്ത ചൈതന്യമിയന്നു പാരിൽ-
പ്പുകഴ്ന്നിരിക്കും പ്രഭു സംഗമേശൻ. 48

എതിർത്ത കായംകുളരാജഭാവം
മുടിച്ചു മാർത്താണ്ഡനിരുട്ടുപോലെ
കരസ്ഥമാക്കി സകലം പുലർച്ച-
ക്കുന്നത്തനാടിന്നധിപൻ പ്രതാപാൽ. 49

അതിന്നനന്തരം തന്നതാഠംകരിരിഞ്ഞാൽ-
ക്കടപ്പെട്ടും തച്ചുടകയ്ക്കുഠംയോഗം
കൊടുത്തു കായംകുളനാട്ടു വാഴും-
വഴിക്കു വഞ്ചിക്ഷിതിവാസവന്മാർ. 50

യോഗക്കാരിൽ പ്രധാനം പഴകിയുടമയാം
മുടേപ്പൻ കാറിസ്സും
തീട്ടൂരം കണ്ടു കായംകുളത്തുടമ പിടി-
ച്ചേററ വഞ്ചിക്ഷിതീന്ദ്രൻ
കല്പിച്ചാക്കീട്ടമാഠം തച്ചുടയ പദമെഴും
കയ്മഠം മാണിക്യമുദ്രാ-
നാമം കല്ലാണ്ടു കാക്കും മഹിമയിലന്നൊന്ന്യ
കൂടൽമാണിക്യമിന്നും. 51

---

# ഒരു കരാർ

കൊല്ലം തൊള്ളായിരത്തിൽപരമൊരുപതിനാം
　　മേലിലായാറവർഷം
ചെല്ലും കാലത്തു ടിപ്പുപ്രഭൃതികളുടെയാ-
　　ക്രമം തീർന്നവാറം
ശല്യം നാട്ടാർക്കു തട്ടുന്നതു മുഴുവനുമേ
　　തീർക്കുവാൻ കക്കവണ്ണം
കല്യന്മാർ കേരളത്തിൽ ക്ഷിതിപർ കരയുമെ-
　　ന്നുള്ള മട്ടായിരുന്നു.　　1

രാജാക്കന്മാർക്കഖിലർക്കുമാശ്രയമനില-
　　ക്കായിട്ടു വഞ്ചിക്ഷമാ-
രാജാവുണ്ടൊരു പുണ്യമൂർത്തി പുകഴും
　　ശ്രീരാമരാജാഹ്വയൻ;
രാജാ കേശവദാസനാണു സചിവ-
　　സ്ഥാനത്തു; കൊച്ചിക്കകം
രാജാവുള്ളതു ശക്തനെന്നു പറയും
　　ഗംഭീരനാണായിടെ.　　2

കോഴിക്കോട്ടുള്ള പർവ്വതപയോ-
　　രാശീശനും പിന്നെയീ-
വ്വഴിക്കെട്ടിനകത്തു മററു നൃപരും
　　തന്നാട്ടിലുള്ളോർകളും

അല്പം ചിന്തനചെയ്തിതനന്തരം
നാലും സഹസ്രം പണം
കപ്പംകിട്ടണമാണ്ടുതോറുമിവിടെ-
യ്ക്കെന്നോതി വഞ്ചീശ്വരൻ. 9

അവ്വണ്ണം കപ്പമേകീട്ടകിലുമയി വിഭോ!
നാട്ടുകാരെബ്ബാധിപ്പാൻ
കൊച്ചിപ്പോറ്റിന്നുള്ള മോഹം കളയുകിലതുതാ-
നല്ലയോ നല്ലയോഗ്യം?
സർവ്വം ചിന്തിച്ചു വേണ്ടുംപടി മറുപടി ക-
ല്പിച്ചു, മേൽ, വേണ്ടകാര്യം
സർവ്വം ശോഭിപ്പതാമടിയനരികിലു-
ണ്ടെപ്പോഴും സ്വന്തദാസൻ." 10

എന്നാക്കേശവപിള്ള ശൌരിയിലുണ-
ർത്തിച്ചാർത്ത കാര്യക്രമം
തന്നാൽക്കൂട്ടി നയജ്ഞനാകിയ കൊടു-
ങ്ങല്ലൂർന്നരാധീശ്വരൻ
തന്നാലോചന പൂണ്ടുകൊണ്ടു ഗുണദോ-
ഷാംശങ്ങളും വെവ്വേറെയൊ-
ന്നൊന്നായിട്ടു നിനച്ചു നീണ്ടൊരു മനോ-
രാജ്യം പിടിച്ചീടിനാൻ. 11

'കൊള്ളാവുന്നതു വീരവഞ്ചിനൃപതി-
ക്കീഴിൽപ്പെടുന്നാകിലോ
കൊള്ളാം ശത്രുഭയം വെടിഞ്ഞൊരുവിധം
നാട്ടിൽ കിടന്നീടുവാൻ;

ഏവം കല്പിച്ചിരുന്നി ഝടിതി വഴിയിലാ-
ക്കോടിലിംഗേശനെത്തി
ദേവം ചേർന്നാണിണങ്ങി പുനരിരുവരുമാ-
ജ്ജാലിയമക്കവണങ്ങി. 18

ഞങ്ങാളും ചേർന്നപോറ്റു തിറമൊടു തിരുവ-
ങ്ങൾക്കുളമതങ്ങും പിന്നീ-
ങ്ങാരായി ഗൂഢമായിട്ടിവരിരുവരുമായ്-
രാജ്യകാര്യപ്രസംഗം;
കൊണ്ടാടിപ്പുഞ്ചിരിക്കൊണ്ടതിനിടയിലുര-
ച്ചീടിനാൻ കൊച്ചിരാജൻ
“കണ്ടാമങ്ങൾക്കടുക്കിൽപ്പെടതയി! ഭവാൻ
കാര്യമോർത്തിട്ടു ചെയ്യു. 19

ആയത്തിൽക്കൈക്ക പറഞ്ഞിട്ടകലമെയമരും
മന്നവൻതന്റെ മായാ-
പായത്തിൽക്കീഴിലായിക്കഴിവുപലവിധിൽ-
പ്പെട്ട ശിഷ്ടം പ്രമുഖർ
ന്യായത്തിൽ ബുദ്ധിമുട്ടാനൊട്ടവിലപെടവരും
തുല്യരായോരൊരിഷ്ട-
പ്രായത്തിൽക്കൂടി നിൽക്കന്നോവരിലൊത്ത മഹാ-
ശത്രുവും പല്ലുപോലെ. 20

രോഗത്തിൽസ്വാതന്ത്ര്യമില്ല പലനിലകളിലും?
ഞൊന്നുമോ യോജിച്ചു തമ്മിൽ
സ്വാദം ചെല്ലിച്ചിരുന്നാൽ മതി, മഹാപതി-
കീഴിലാക്കപ്പെട്ടിടേണ്ടോ;

ശ്രാന്തല്ലേ മൻവിരോധസമിതികളകം നിന-
ച്ചിന്ന ഭൃശ്ശങ്ക ധീമൻ!
താന്താങ്ങൾക്കുള്ള ശക്തിമകലാതെ കഴിവു വരാ-
തൊരു കാര്യം നടത്താം. 21

കല്പം വഞ്ചിക്ഷിതീശൻ തരുവതിനു വിധി-
ച്ചുള്ളൊരാ സംഖ്യ യോജി-
ച്ചൊപ്പം കാര്യം നടത്താം ചിലവിനു പകതി-
പ്പുകിലതെന്നിങ്ങു തന്നാൽ
അല്പംപോലും കഴകില്ലയി ധരണിപതേ!
നല്ല യോജിപ്പുമൂലം
ശില്പംപോലുള്ളകാര്യം സമനിലയിൽ നട-
ക്കായതല്ലേ ഗുണം തേ?" 22

ഏവം ശക്തൻ കഥിക്കും ശപഥമയമനോ-
പായവാക്യാർത്ഥധന്യാ-
ലാ വമ്പൻ കോടലിംഗക്ഷിതിപനരിമകൾ-
ക്കോരശല്യങ്ങൾ നീങ്ങി;
ഈവണ്ണം തീർച്ചയാക്കീട്ടിവർ പുതിയ കരാ-
റൊന്നു ചെയ്തു് തരത്തിൽ-
ദ്ദൈവം കല്പിച്ചതിന്നിശ്ചയമൊട്ടുമെന്നീ-
നാഥർ തമ്മിൽപ്പിരിഞ്ഞു. 23

കൊച്ചിക്കിണങ്ങുമെന്ന ചേർന്നവനിയു തൊട്ട-
ങ്ങുള്ള പാടേ പണം
വെച്ചിട്ടുള്ളതിരട്ടിയായിഹ കണ-
ക്കല്ലോ ചടക്കൻപണം;

മുന്നീട്ടുള്ളൊരു ചട്ടപ്പടി നടപടിയെ—

ക്കേയുമൊപ്പിച്ചുമാറ്റി—

ത്തന്നീടാനും തുണച്ചു കരുണയുടയോരീ—

ക്കൊച്ചിരാജ്യനായകന്മാർ. 27

ഏവന്നാനാവിധം വന്നാപകടനിലയിൽ

ശക്തി തീരെക്കെട്ടടങ്ങാൻ

കൈവച്ചാലെത്താനന വീഴ്ത്തും മറ്റുപതികൾതൻ—

കൗശലം കാട്ടിടാതെ

ആവുന്നോളം സഹായിച്ചിടുമതങ്ങളസ—

മ്പത്തു കൂട്ടിക്കൊടുപ്പാൻ

മേവുന്നു കോടിലിംഗാധിപരിൽ മമതയും

പാർച്ചു കൊച്ചിക്കധീശർ.

---

# ഒരു ചരിത്രകഥ

---

വെട്ടത്തുനാട്ടരചരിൽ ചരമൻ മുതല്ക്കു
ചട്ടപ്പടിക്കവനികാത്തരുളുന്ന കാലം
പട്ടമേററൊരാന്നൃപഗൃഹത്തിനകത്തു യോഗ്യർ
നട്ടന്തിരിഞ്ഞു കളവൊന്നു നടന്നു മുന്നം. 1

കെട്ടിന്നകത്തരിയ പൂട്ടറയിങ്കലുള്ള
പെട്ടിക്കകത്തുടയ രത്നവിഭൂഷണങ്ങൾ
തട്ടിച്ചു കള്ളനൊരുവൻ നിശയിൽ, ഇന്നാ-
മട്ടിൽ കിടന്നിതു പുലർന്നളവാപ്രദേശം. 2

ആ വർത്തമാനമുടനേ നൃപനും നൃപന്റെ
സേവയ്ക്കു ചേരുമൊരു മന്ത്രികളും ശ്രവിച്ചു
ഭാവം പകർന്നവിടെ വന്നഥ തസ്കരന്മാർ
കൈവച്ചതിന്നവയിലെന്നു ബോധപ്പെടുത്തി. 3

ഓരോന്നു സേവകർ പറഞ്ഞുതുടങ്ങി പിന്നെ-
യോരോതരം കളവുടൻ തെളിയേണ്ട മാർഗ്ഗം;
ആരോ രൊളിച്ചിതിന്നലെ വന്ന പാന്ഥ-
ന്മാരോടൊത്തു പരിശോധന ചെയ്യുകെന്നാൻ. 4

കാലത്തുണർന്നു നിയമങ്ങൾ കഴിച്ചു നേരത്ത
കാലത്തു വേണ്ടപടി പോം വഴിപോക്കരേയും
ചാലെത്തടഞ്ഞു തിരിയേ ബത കൊണ്ടുവന്നു-
പോലെത്രയോ ഝടിതി പാടുപെട്ടും ഭടന്മാർ. 5

സംരംഭമെന്യേ ചിലതുചെയ്തുവിട്ടന്നു പോന്നു
വൻപാർന്ന ഭട്ടനറിവിച്ചിതു തമ്പുരാനെ:—
“നമ്പൂരി ഭട്ടകളുമൊ തെളിയാതെ പോകി-
ല്ലമ്പോ ജനപ്രകൃതി കണ്ടറിവാൻ പ്രയാസം”. 17

കട്ടെന്നുള്ളതതിസൂക്ഷ്മവിചാരമെല്ലാം
ഒപ്പട്ടെന്നു വേണ്ട, വഴിയായിനി നാളെയാവും;”
പട്ടേരിയിങ്ങിനെ പറഞ്ഞളവത്ഭുതപ്പെ-
ട്ടാട്ടേറെ മന്നവനമാളുകളും തെളിഞ്ഞു. 18

പിറ്റേദ്ദിനം നടവുപുള്ളിയെയും വിളിച്ചു
മറ്റേ ദ്വിജൻ പകലെ രാജസമീപമെത്തി;
മറ്റം ജനങ്ങളിതു കാണ്മതിനൊത്തുകൂടി-
ച്ചുറ്റം തിരക്കിടുകയായ് മന്ദായജാതിധർമ്മം. 19

“കേൾക്കെന്നവരേ! ഒരു വിപ്രജനോട്, കൂട്ടർ
ക്കൾക്കുവെളിച്ചമിടയായിട്ട മദ്ധ്യരാവിൽ
ലാക്കോട്ടു മതില്ലയെഴ്ന്നേറ്റു കടന്നു കള്ള-
ത്താക്കോലുമാകാണ്ടു തുറന്നു നടത്തി കൃത്യം. 20

നാട്ടാരു കേൾക്കുന്നു കോവിലകത്തുകാരു
കെട്ടാലുമത്ര കാവില്ലിനി വാക്യശേഷം—”
പട്ടേരിയിത്രയുമുരച്ചളവാരെ മാറി
വട്ടത്തിച്ചാൻ നൃപതി കല്പനയായി വേഗം. 21

“നാട്ടിൽപ്പരക്കും ജനാപവാദ്യമതിന്നു താടി
നീട്ടിത്തപസ്വിനിലവൂണ്ടൊരു പൂജ്യനീട്ടാം

പാട്ടിൽ കവർന്ന മുതൽ തെക്കേപ്പുറം പിലാവിൻ-
ചോട്ടിൽ കുഴിച്ചതിലശേഷമൊളുക്കിപോലും. 22

വല്ലുന്നതന്നായിവനേതുമൊളുക്കിവെപ്പാ-
നാളല്ലയെന്നു കരുതീട്ടു പിടിച്ചടിച്ചു
നീളുംകയറതു പിടിമാത്രമെടുത്തു ദീർഘ-
നാളും കളഞ്ഞിതുടനൊട്ടുപുറക്കിണറ്റിൽ. 23

എന്നാലെക്കയാണു പറയുന്നതു സത്യമെന്നാ-
മെന്നൊന്നു നേരെ നരനായക! ചെയ്ക ചോദ്യം";
എന്നോതി ഭട്ടതിരി; ഭൂപതി, "നേരുചൊല്ലു-
ക"ന്നോതിനാൻ, തല കുനിച്ചിതു മൗനിയാഢ്യൻ.

"ഇന്നന്തിയായ് മുതലെടുക്കുക നാളെയാകാ"-
മെന്നന്നു ഭട്ടനരുൾചെയ്തു പിരിഞ്ഞു യോഗം;
പിന്നത്തെനാൾ പുലരവേ കുഴി മാന്തി നോക്കി
സന്നതമുള്ള മുതൽ കണ്ടു കുറച്ചു മാത്രം. 25

പിന്നക്കിണറ്റിലുമൊരാളെയിറക്കിനോക്കി
ഛിന്നതമാർന്നൊരസി കിട്ടിയെടുത്തു ഭട്ടൻ;
മന്നന്റെ നേർക്കു തിരിച്ചു പിടിച്ചൊരഗ്ര-
ഭിന്നസ്ഥലത്തി"ലിതു നോക്കുക"യെന്നുരച്ചാൻ. 26

ആപാദചൂഡമുടലൊന്നു വിയർത്തു ഹന്ത
ഭൂപാലനും കിടുകിടന്നു വിറച്ചുപോയി;
ഹാ! പാർശ്വവർത്തികളെയാകവെ ചമയാന്നു നോക്കി-
ക്കോപാഗ്നിലാക്ഷമൊരാളെ വിളിച്ചു വിപ്രൻ. 27

“വെള്ളക്കാരപ്പിള്ള ഇതിനു തരിമ്പുമില്ല
വെള്ളത്തിലിന്നലെയൊടിച്ചിതെറിഞ്ഞതല്ലേ?
കള്ളത്തമാരുമറിയാമെന്നവരില്ല, തോന്നീ
കള്ളന്റെ മർമ്മ—”മിതി ഭട്ടനുരച്ചു ദുഃഖം. 28

ചിത്തം പിടച്ചു ഭടനാമൊരു ചൊല്ലുമൂലം
വൃത്തം സമസ്തവുമറിഞ്ഞു തെളിഞ്ഞു ചൊല്ലും;
സത്യസ്ഥനാം ദ്വിജമഹർഷിയെ വിട്ടു, തൻദുഷ്—
കൃത്യത്തെയോർത്തു നൃപനേറ്റവുമുൾഭ്രമിച്ചു. 29

ഉള്ളിൽ പെരുത്ത പരിതാപമൊടീയധർമ്മം
ചൊല്ലിക്കിതീശ്വരനു കമ്പവുമായ് കലാശം;
‘പള്ളിപ്പുറസ്സ്’ ധരണീസുരരന്നുതൊട്ടു
ചെല്ലില്ല വെട്ടത്തിലെന്നൊരു സമ്പ്രദായം. 30

---

# ഗർവ്വശമനം

ത്രാണായവീരനഴകറിയവൻ വടക്കൻ-
ചേണാട്ടിൽ വാണ ഗുണമേറിയ 'കോതവർമ്മൻ',
ചേണാർന്നമകൊല്ലമെഴുനൂറ്റിരുപത്തിമൂന്നി-
ലാണാമഹാമതി വഹിച്ചതു രാജ്യഭാരം. 1

'ആദിത്യവർമ്മ'നുടെ തമ്പി നയത്തൊടുന്നൻ
വീതിച്ചുവെച്ചു നിയമിച്ചൊരു ചട്ടമട്ടിൽ
നീതിക്രമത്തിനു നടത്തിയിരുന്നു നാനാ-
ജാതിക്രമത്തിനുതകും കുലധർമ്മമെല്ലാം. 2

അന്നാനദേശപരനാം നൃപമന്ത്രികൾക്ക-
മന്നാട്ടിലുള്ള പലപേർക്കുമതിൻപ്രകാരം
നന്നായ് മെരുക്കമൊരു ചേവകനുണ്ടു, "നാണു"-
വെന്നാണു പേരവനു,നവൻ ബാഹ്ലകേമനത്രേ. 3

പാരം പ്രവൃത്തിയിൽ വെടിപ്പവനുണ്ടിരുട്ടിൽ
ക്ഷൌരം കഴിപ്പതിനുമില്ലൊരു കുസലൊട്ടും;
സൈ്വരം പ്രിയംപറയുമോരോരുമാളുകളിൽനിന്നും
സാരം ഗ്രഹിക്കുമവനിങ്ങിനെയായിരുന്നു. 4

സമ്പാദ്യമുണ്ടവനു തെല്ലിലവിന്നു, നാട്ടിൽ
ഘനവാർന്ന യോഗ്യരുടെ സേവയുമുണ്ടു പിന്നെ
മുൻഭാഗമേതിരി മറന്നു മനക്കണ്ണിൽ;
ഡംഭാണമിക്കുകിലുമീ മനുജസ്വഭാവം. 5

കണ്ടാലുയർന്നവരിൽ നന്ദി, യിടത്തരത്തിൽ-
ക്കൊണ്ടാൾകളിൽ സമത, താഴ്ന്ന ജനത്തിൽ നിന്ദ;
ഉണ്ടാസ്വഭാവമെന്നാ നിലയിങ്ങിവനെയായി; ഗർവ്വ-
ക്കൊണ്ടാടലൊക്കെയും വകയിതില്ല തിരിച്ചിലല്ലോ. 6

എന്നാലുമായവനടൻ കുലധർമ്മവേല
ന്നന്നായ് നടത്തുവതിലില്ലൊരു നീക്കുപോക്കും;
തന്നാട്ടിൽ യോഗ്യരുടെ സേവകനായിരുന്നി-
ട്ടൊന്നാണു ദോഷമവനക്രമിയായ് ബ്ഭവിച്ചു. 7

കട്ടിപ്പുകാട്ടുമെളിയോരൊടു, തക്കമൊത്താൽ
തട്ടിപ്പറിക്കു,മിടയുമ്പൊളടിച്ചു മാറും;
മട്ടിപ്പടിക്കുമവനെടുത്ത പറഞ്ഞു യുക്തി-
ക്കെട്ടിപ്പതിന്നു വിരുതുണ്ടവനു കുശലില്ല. 8

മങ്ങാതെയിങ്ങിനെയവൻ മരുവുന്ന കാല-
ത്തങ്ങാടിയിൽ കുതുകമോടു കടന്നൊരുന്നാൾ
ചങ്ങാതിമാരൊടൊരുമിച്ചു നടന്നിടുമ്പോ-
ളങ്ങൊന്നു കണ്ടു വിറകിൻചുമടോടൊരാളെ. 9

ചോദിച്ചു നിന്നു വിറകിൻവിലയൊട്ടുനേരം
മോദിച്ചു രൊക്കവിലയായ് വിറകാകെ വാങ്ങി;
വാദിച്ചു പിന്നെ വിറകിൻ പണവും തരാതായ്,
ഭേദിച്ചു മാവടുതനക്രമി കൈക്കലാക്കി. 10

നിസ്സാരനായ്ക്കിഴവനേൽ വിറകേറ്റിവന്നോൻ
ദുസ്സാദ്ധ്യമെന്നഴലൊട്ടും പിരിമയണിവനു;
അസ്സാധു രാജസഭ പുക്കറിയിച്ചു; മന്ത്രി
നിസ്സാരമായവനൊടിങ്ങിനെ ചൊന്നതേവം:— 11

"ചൊല്ലൂ, തരത്തിലിതപേക്ഷ ചൊല്ലുകെന്നായ-
ച്ചൊല്ലുവോൻ കലനിലല്ലവനോട ചൊല്ലും,
ഉല്ലനകേശനാഥ നീ കഴുതക്കു ചെയ്യു-
കില്ലനമെന്നവനോടേറ ശരിച്ചുകൊള്ളു."  12

ഇമ്മട്ട മന്ത്രിയുരചെയ്തതു കേട്ടവൻ ചെ-
ന്നമ്മട്ട കഴുതയെപ്പുറമെ നിറുത്തീ;
നമ്മട്ട ഞങ്ങളിതപേക്ഷ ചൊല്ലുകെന്നാൻ
തമ്മട്ടപോലവനെയക്ഷുരകൻ ചൊറിച്ചു.  13

"അങ്ങാശ്ചര്യമാതിയവിധം ക്ഷുരവേല ചെയ്യേൻ,
ചങ്ങാതിമെയങ്ങവനെയിങ്ങു വിളിച്ചുകൊൾക";
മങ്ങാതെയാക്ഷുരകനിങ്ങിനെ ചൊന്നവാറാ-
ച്ചങ്ങാതി കഴുതയെപ്പിടികൂടി നിർത്തി.  14

"ക്ഷൌരംകഴിച്ചു കഴുതയ്ക്കിതപേക്ഷ ചെയ്യാൻ
കാരം വഹിച്ചപടി"യെന്നവനോതിടുമ്പോൾ
പാരം ചൊടിച്ചു പടുവാം ക്ഷുരകൻ വഴക്കി-
ന്നാരംഭമൊരയാതുവിത മന്ത്രി വഴക്ക തീർത്തു.  15

ഉൾച്ചേർച്ചയംപടി ചെയ്യുവതെപ്പൊഴും കരാർ-
പോലാണിതെന്നുള്ളൊരാ-
ക്കച്ചേരിക്ഷിതിയിങ്കൽവെച്ചു കഴുത-
ക്ഷൌരം കഴിപ്പിച്ചയാൾ
അച്ചട്ടത്തെ ഗ്രഹിച്ചു പോയ് ക്ഷുരകനും
മര്യാദ ശീലിച്ചുപോ-
ലിച്ചതിങ്ങു ചെയ്ത മന്ത്രിയൊടുമാ-
മന്നോർവരൻ മന്നിടം.  16

## ശ്രീ ത്രിപുരത്തപ്പൻ

( പാന )

---

ശ്രീദേവിമാരൊന്നിച്ചു നിത്യവും
ശ്രീത്രിപുരംവാഴും ജഗത്പ്രഭോ!
ഹേ! ഭഗവാനേ! നിന്നുടെ ദിവ്യമാം
ശൗരി ഞാനെന്നും കാണുമാറാകണം.
മാന്തളിർപോലെ ശോഭാവിശേഷത്താൽ
കാന്തമാകും നിൻതൃക്കാലടി രണ്ടും
ഞാൻ തരംപോലെ ചിന്തിച്ചുനോക്കുമ്പോൾ
സ്വാന്തത്തിലുന്നിക്കാണുമാറാകണം.
മാനത്തിങ്കൾക്കണങ്ങളെപ്പോലെ
കോമളങ്ങളാം പത്തു നഖങ്ങളും
ശ്രീമനോഹരമാകും വിരൽകളും
കാമമെന്നുള്ളിൽക്കാണുമാറാകണം.
നീലവർണ്ണമാമാമപ്പുറംപോലെ
ചേലെഴുന്ന പുറങ്കാലടികളും
ലോലമഞ്ജുളമഞ്ജീരശിഞ്ജിതം
കോലുമാറുള്ളിൽ കാണുമാറാകണം.
നീളംകൂടിപ്പിടികളും മയിൽക്കണ്ണോ-
നാളം കീഴ്മേൽ നിരത്തിയ ഭംഗിയിൽ
മേളംകോലുമഴകിൽ കണങ്കാലും
കാളും കൗതുകാൽ കാണുമാറാകണം.

നാലുപാടുമസുരപ്പരിഷക-
ളെല്ലാക്കൊട്ടും പാഞ്ഞടുത്തെത്തുമ്പോൾ
ചേലുപോലെയാ തകൎത്തിടിച്ചീടാനോ
നാലു തൃക്കൈകളേന്തുന്നു നീ നാഥ!
കാലുഷ്യപ്പൂണവൎക്ക പുരുഷാൎത്ഥം
നാലുമൊപ്പം കൊടുത്തുവിടുവാനോ
മാലുതീൎക്കുന്ന മാധവ! നീ നിന്റെ
നാലു തൃക്കൈകൾ കാണിച്ചു നില്ക്കുന്നു!
ശംഖിനൊക്കും കഴുത്തിൽ വനമാല
തങ്കിടും മണിഹാരം പതക്കവും
ഭംഗിയോടെ ധരിച്ചൊരു മാറിട-
മിങ്ങനെ നിത്യം കാണുമാറാകണം.
താമരപ്പൂവും തിങ്കളും കാണിക്കും
ശ്രീമനോഹര! സൌഭാഗ്യമൊക്കയും
സീമയെന്നിയേ കൂടിപ്പിടിക്കും നിൻ-
കോമളാനനം കാണുമാറാകണം.
പുഞ്ചിരിപ്പുതുപ്പാലിൽ കുളിച്ചാ-
യഞ്ചിടും നിന്റെ ചാരുബിംബാധരം
കിഞ്ചിൽക്കാട്ടും നവ്യത്തണിപ്പുല്ലുമൊ-
ത്തഞ്ചിതത്തിങ്കൽ കാണുമാറാകണം.
നീലരത്നത്താൽ നിൎമ്മിച്ച കണ്ണാടി-
പോലഴകാം കവിൾത്തടം രണ്ടിലും
ലോലകുണ്ഡലം രണ്ടുമിളകിച്ച-
ചോലുകക്കുമ്പിൽ കാണുമാറാകണം.

കാരൊളിവർണ്ണ! കാർമുകിൽക്കാന്തിയെ
കേറിത്തോല്പിച്ച വാർമുടിക്കെട്ടിന്മേൽ
കേറിനില്ക്കുന്ന പൊന്നിൻകിരീടവും
കൂറിയമന്നാന്നു കാണുമാറാകണം.
പാദംതൊട്ടു കിരീടംവരെയുള്ളോരു-
മേദംകൂടാതെ സൌന്ദര്യസർവ്വസ്വം
വാദംചെയ്തു വിളങ്ങും തിരുവുടൽ
മോദമോടെന്നും കാണുമാറാകണം.
അച്യുതാനന്ദ! ഗോവിന്ദ! മാധവ!
സച്ചിദാനന്ദമൂർത്തേ! ഭഗവാനേ!
നിശ്ചലഭക്തിയൊന്നിനിക്കുണ്ടായാൽ
നിശ്ചയം കണ്ണിൽക്കാണിച്ചതൊക്കയും
മീനാമ പന്നിതന്മട്ടൊരോ വേഷങ്ങൾ
താനെടുത്തില്ലേ കേൾക്കവേണ്ടി നീ!
ജ്ഞാനമില്ലാത്ത ഞങ്ങൾക്കു വേണ്ടീട്ടു-
മാനന്ദാത്മാവേ! വല്ലതും കാട്ടണേ!
ഓരോ സംസാരബന്ധത്തിൽ കൊണ്ടുവി-
ട്ടോരോ നാൾതോറും ക്ലേശപ്പെടുത്താതെ
സാരമാമുഗ്രപ്രസാദത്തിനാലായു-
രാരോഗ്യസൌഖ്യം തന്നരുളേണമേ!
മേന്മേൽ കാണിപ്പതൊക്കകറകളും നിൻ-
കണ്ണലരൊട്ടൊന്നോക്കിക്കളയണേ!
കല്ലോ ചെമ്പോ വെൺപിച്ചളക്കളോ
നല്ലോരു പഞ്ചലോഹമോ തന്മെയ്യ്
എല്ലാർക്കുമേവം സംശയംതോന്നിക്കും
നല്ലാകാരം നിൻബിംബമതിൽത്തുലോം
എല്ലാമത്ഭുതമത്ഭുതവിഗ്രഹ!
നല്ലാനന്ദമെനിക്കരുളേണമേ!

# ശ്രീശങ്കരഗുരുചരിതം

## (കാവ്യം)

### പ്രഥമോഽധ്യായഃ

---

അസ്തി വൃഷവനം നാമ ഗ്രാമരത്നം മഹത്തരം
യത്ര സ്ഫുരത്യഷ്ടമൂർത്തിർദ്ദിമൂർത്തിഃ പാർവ്വതീപതിഃ. 1

വിദ്യാമയതനുർദ്ദേവശ്ശാസ്താ ച ഗ്രാമദൈവതം
യത്ര നിത്യം വിഹരതി ഭവാനീവല്ലഭാന്തികേ. 2

പ്രാഗ്യത്രാസീൽ ഭട്ടഭട്ടവാസുദേവമഹാകവിഃ
യൽക്കാവ്യം വാസുദേവീയം യുധിഷ്ഠിരജയാദി ച. 3

കാർത്താന്തികഃ കവിസ്തത്ര ശ്രൌതസ്മാർത്തവിധാനകൃൽ
ആസീൽ പ്രസിദ്ധോമഹിഷമംഗലാഖ്യസഭോദ്വിജഃ. 4

പരമേശ്വരനാമ്നോഽസ്യ സഹജസ്സുമഹാകവിഃ
ഭാഷാപ്രബന്ധനിർമ്മാണചണോ നാരായണോഽപ്യഭൂൽ. 5

പരമേശ്വരസൂനുശ്ച ദൈവജ്ഞോ ബാലശങ്കരഃ
ഐകരസ്യം ഭാഷ്യവ്യാഖ്യൽ ചിദ്ദൃഷ്ടഃ കാലദീപകം. 6

മാതുരസ്യ ഗൃഹേ യത്ര സഞ്ജാതഃ ജ്യൌതിഷാദികോവിദൽ
മുഹൂർത്തപദവീകാരാവഭൂതാം ഭ്രാതരാവപി. 7

യൽഗ്രാമസംബന്ധികൃതാ മനുഷ്യാലയചന്ദ്രികാ
മാതംഗലീലാ ചാദ്യാപി കേരളീയൈരധീയതേ. 8

പരിതഃ കലികാലുഷ്യദൂഷിതേപി ധരാതലേ
യത്ര ദേവോത്സവമയേ കാലഃ കൃതയുഗായതേ. 19

വേദവിദ്യാതപശ്ശൗചകുലാചാരസമൃദ്ധിഭിഃ
യത്രാഢ്യബ്രാഹ്മണാഖ്യൈർഭൂത്യാഢ്യതായതം യഥാർത്ഥതാം.

തത്ര പൂതവനഗ്രാമേ ത്രയീതത്ത്വാർത്ഥവേദിനഃ
ത്രിധാമാനസ്സന്തി കില കിരാങ്ങാട്ടാഢ്യഭൂസുരാഃ. 21

യായജൂകകുലശ്രേഷ്ഠാഃ പാവ്വൂർഗൃഹവാസിനഃ
കർമ്മകാണ്ഡമതിക്രമ്യ ജ്ഞാനകാണ്ഡമുപാശ്രിതാഃ. 22

ഏഷാം 'പെരുമ്പുള്ളിശ്ശേരി' 'തെക്കിനി' ച 'വടക്കിനി'
ത്രീണി ധാമാനീതി സന്തി ത്രിധാമാനസ്തതോഹ്യമീ. 23

പവിത്രാതാ വിഷ്ണുപദസംഗിനീ പാപനാശിനീ
ഗംഗേവൈഷാം ത്രിപഥഗാഹ്യേഷാ വംശപരമ്പരാ. 24

ന കേവലം ദ്വിജാഃ പൂതവനേ പ്രായോഹി ജന്തവഃ
ഏഷാം തിരസ്ഥാവംശശാഖാസ്സംശ്രിത്യ സുഖമാസതേ. 25

പാരോല്ലൂർപ്രമുഖാന്യസ്യുർഭാഗേഷ്വേഷാം ക്വചിൽ ക്വചിൽ
തന്നാമ ദോഷായ ലോകാനാം ഗുണായൈവ ഹി കേവലം.

ഏവംഭൂതേഽർത്ഥവത്സൂരേ വിശദവിശ്രുതേ
കുലേ പെരുമ്പുള്ളിശ്ശേരികിരാങ്ങാട്ടാഢ്യജന്മനാം. 27

നീലകണ്ഠ ഇതി ഖ്യാതോ വേദവേദാംഗപാരഗഃ
ആസീദ്ദ്വിജവരഃ ശ്രീമാൻ പുണ്യജന്മാ ഗൃഹാശ്രമീ. 28

സല്ഗ്രാമതസ്ഥാനവിധിഷു വിദശേഷാ ബ്രാഹ്മണോത്തമാഃ
യജ്വനാം യജ്ഞശാലാസു കലാധാശ്ശുദ്ധവാസവരൗ. 29

തസ്യ പിതാമഹാദ്യസ്യവിപ്രനന്ദിനീ സഹധർമ്മിണീ
യസ്യാസ്സഹോദരോ യോഗീ ശ്രീശങ്കരയതീശ്വരഃ. 30

തയോസ്സുധാവിധി വൃദ്ധഗാർഹസ്ഥ്യവ്രതശാലിനോഃ
സമജായത സൽപുണ്യസന്തതിർബ്രഹ്മസന്തതിഃ. 31

പരിണീതാഗ്രജന്യാപി കുല്ലൂരാദ്യനന്ദിനീ
തസ്യ സാപത്ന്യവിദ്വേഷഹീനയോർഭാര്യയോർദ്വയോഃ.

തത്രാദ്യോ വാസുദേവാഖ്യപത്ന്യാം നാരായണാപരഃ
തൃതീയശ്ശങ്കരശ്ചേതി പുത്രാസ്ത്രയസൻ ബഹുശ്രുതാഃ. 33

പരമേശ്വരജന്യാഃ കന്യേ ദ്വേ പാതിബാല്യകേ
ദിവംഗതാഃ പുനസ്സൈകാ പുത്രീ ദൌഹിത്രസാധികാ. 34

പിതൃവ്യപുത്രജന്മഷ്ഠ്യാസ്യ ഭ്രാതുഃ കുമാരകഃ
കോടനാട്ടാദ്യനന്ദിന്യാമാസീന്നാരായണാപരഃ. 35

കോല്ലംബെവർഷേ ത്ര്യധികസഹസ്രമിതവത്സരേ
ശങ്കരഃ കടകാശ്ലേഷാപുണ്യയോഗേ ഹി ജജ്ഞിവാൻ. 36

ജ്യേഷ്ഠയോരഗ്രജസ്യാപി വാത്സല്യപ്രേമഭാജനം
ചതുർഷ്വപി തൃതീയോപി പ്രഥമത്വമവിന്ദത. 37

പിതരൌ തനയൈരേഭിശ്ചതുർഭിഃ ധൃതകൗതുകൗ
ബാലലീലാദിഭിർല്ലളിതൈസ്തുന്ദിലാമുദമാപതുഃ. 38

ഉപനീതേ വാസുദേവേ ജ്യേഷ്ഠേ നാരായണേ തഥാ
ശങ്കരസ്യ തു ഷഷ്ഠേഽബ്ദേ മാതാ പരഗതിം ഗതാ. 39

വിഹിതാബ്ദികദീക്ഷോഽഥ ശങ്കരോഽപി യഥാവിധി
ഉപനീതഃ ക്രമേണാന്യോ ഭ്രാതാ നാരായണോഽപി ച. 40

അമീ ചൌളോപനീത്യാദിദ്വിജസംസ്കാരകർമ്മഭിഃ
സവർണ്ണൈർവർണ്ണിതാംനീതസ്സാവർണ്ണ്യമുപലേഭിരേ. 41

സ്വയം പിത്രോപദിഷ്ടാനി വേദവാക്യാനി ബാലകാഃ
നചിരാദഭ്യസിഷ്യന്ത സ്പഷ്ടവർണ്ണസ്വരശ്രുതി. 42

ഗ്രഹണേ ധാരണേ ചൈവ ധാരിതോച്ചാരണേ തഥാ
പ്രയോഗേഷ്വപ്യമീ ചക്രുസ്സതീർത്ഥ്യാനാം വിലക്ഷതാം, 43

സബ്രഹ്മചാരിഷു പുനശ്ചതുരശ്ചതുരാ അമീ
അഗ്രേസരാസ്വേഷു പുനശ്ശങ്കരോ വേദഗ്രഹേ. 44

താനദ്ധ്യയോഗമേ പ്രായഃ ബലതു സഹപാഠിഷു
ക്രീഡാസ്വീച്ഛുകരാദീനാം വേദപാഠവിഡംബനം. 43

അന്യേഷ്വപി വിനോദേഷു സതാപവാണേഷ്വശങ്കരഃ
ചേൽ പ്രസജ്യേത ബാലാനാം തദാതദഗ്രേസരോ ഭവേൽ.

ആപ്ലുതേ വിപ്ലുതേ ചാപി വാരിണൌകാപ്ലുതാരണേ
ജലവിദ്ധപരീക്ഷാസംരംഭേഷു നാസീൽ പരാങ്മുഖഃ. 47

പഠനേ ഛന്ദശിക്ഷായാം കവനേ ചിത്രലേഖനേ
അന്യേഷ്വപി പ്രസംഗേഷു പ്രത്യങ്ഗേക്ഷിതമനുഷ്യവാസനാം

അമീ പുനർവ്രതസ്നാതാസ്സമീചീനപരിശ്രമാഃ
ക്രമീകൃതയജുശ്ശാഖാസ്സുധിയസ്തത്ര പംക്തിഷു. 49

തത്രാപ്യേഷാം പടിമനി പ്രഥിമാനമുപേയുഷി
ത്രൈവിദ്യവാത്സല്യമർമ്മജ്ഞാഃ പ്രസേദുർഗ്ഗുരവശ്ചിരം. 50

യഥാവിധി കുലാചാരം ഭജന്തോ ഗ്രാമദൈവതം
ശാസ്താരമേതേ ധൂർത്താനാം ശാസ്താരസ്സ്വതാം യയുഃ. 51

തഥാ കദാപി ഭൂതേശം ഭജന്തോ യുവഭൂസുരാഃ
പരീക്ഷിതും ബാഹുബലം സമാരേഭിരുലൂഖലം. 52

തത്ര ക്ഷേത്രേ യദൃച്ഛാസ്തി ശിലാമയമുലൂഖലം
ന ശേകുസ്തച്ചാലയിതുമപി ദോർബലശാലിനഃ. 53

ഭഗ്നദർപ്പേഷു ബലിഷു നിവൃത്തേഷ്വഥ ശങ്കരഃ
ലീലയൈവ തൽ സമുൽക്ഷിപ്യ സമാരോപയദന്തരം. 54

അപി ബുദ്ധിബലാദസ്യ കർമ്മനിഷ്ഠാബലാദപി
അധികം ദോർബ്ബലമിതി പ്രശശംസുസ്തദാ ജനാഃ. 55

സാംവത്സരികശ്രൗതേശജനനാനന്തരന്തു തേ
ഗീർവ്വാണഭാഷാവൈശദ്യം സമ്പാദയിതുമുദ്യതാഃ. 56

കാവ്യനാടകതർക്കാദിപാഠൈഃ കാനപി വത്സരാൻ
ധർമ്മശാസ്ത്രവിചാരൈശ്ച നിന്യുസ്സൗജന്യശാലിനഃ. 57

തത്രാപി ശങ്കരഃ ശ്രേഷ്ഠോ ജ്യേഷ്ഠയോരനുജസ്യ ച
ഗുരുർദ്ദേശ്യ ഇവ സംജജ്ഞേ സൂക്ഷ്മതത്ത്വാവലോകനേ. 58

തത്തൽകർമ്മസു നിർദ്ദിഷ്ടകാലലോപോപി ന ക്വചിൽ
അഭവച്ഛങ്കരാദീനാമേഷാമാദ്യപ്രജന്മനാം. 59

അധീതവേദവിദ്യാനാം വ്രതാചാരക്രിയാവതാം
അമീഷാം യൗവനോന്മേഷാദുൽകർഷസ്സമജായത. 60

ഇതി സ്വയം സാധിതവേദവിദ്യാ-
യഥോക്തകർമ്മാചരണപ്രവീണാഃ
സ്വൈരം സ്ഥിതാഃ കേരളവിപ്രമുഖ്യാ-
മബാധിതാം സ്നാതകതാം വഹന്തഃ. 61

തത്രാപി ശങ്കരഗുരൂദ്ഭവഗുണപ്രഭാവ-
സ്സ്വജ്യേഷ്ഠയോരനുമതേന മതേന തിഷ്ഠൻ
സൗഭ്രാത്രമഗ്ര്യമനുജശ്ച്യുതസന്ദയാലു-
സ്സൗശീല്യകല്യചരിതസ്സുതരാം വിരേജേ. 62

ഇതി ശ്രീശങ്കരഗുരുചരിതേ കൗമാര
കഥാ നാമ പ്രഥമോഽധ്യായഃ.

---

ദ്വിതീയോഽധ്യായഃ

അഥാഗ്രജോ വാസുദേവ ഉപയേമേ ഗൃഹാശ്രമീ
പട്ടതോളാവസ്ഥിതനയാം പ്രഥമാസീൽ സധർമ്മിണീ. 1

നാരായണസ്ത്വവരജസ്സ്നാതകോപി ഗൃഹസ്ഥവൽ
ഗൃഹഏവാവസൻ പ്രായസ്സ്വകാര്യനിരതസ്സ്വയം. 2

ശ്രീശങ്കരോ ഗുരുർവ്വേദവിദ്യാഭികാംക്ഷിണാം
പ്രായഃ പൂജ്യതമഃ ശിഷ്യപ്രശിഷ്യമണ്ഡ്യേന ചർച്ചിതഃ. 3

സ്വവംശശാഖാവിച്ഛേദഭീതസ്സന്നാരായണോന്തിമഃ
ഗാർഹസ്ഥ്യമാശ്രമം ഭേജേ ബ്രാഹ്മണാമനുവാദതഃ. 4

ശിഷ്യലോകാർപ്പിതശ്രേഷ്ഠശ്രുതിദ്രവിണശാലിനഃ
ശ്രീശങ്കരഗുരോരേഷാ ദിനചര്യാ നിഗദ്യതേ. 5

ബ്രാഹ്മേ മുഹൂർത്തഏവൈഷ ശയ്യോത്ഥായ മഹാമനാഃ
ഗുരുവായുപുരാധീശം ധ്യായന്നാസ്ത ഇവ ക്ഷണം. 6

തതഃ ക്രമാൽ സമുത്ഥായ കൃതശാരീരശോധനഃ
അരുണോദയതഃ പൂർവ്വമസ്നാത്വാ മൈനവ തിഷ്ഠതി. 7

കൃതസന്ധ്യാവിധിഃ കാലേ ഗായത്രീജപമാചരൻ
ഉദിതേർക്കേ യഥായോഗം സമാപയതി കർമ്മ തൽ. 8

തതസ്സൂര്യനമസ്കാരം മണ്ഡലാവർത്തനക്രമം
കരോതി നിഷ്ഠയാ ശിഷ്ടമാവശ്യമൈഹികസമ്മതം.

ഉപവിശ്യ തതസ്സമ്യഗ്ധ്യായൻ ജ്യോതിഃ പരം ഹൃദി
കരോതി തസ്മിന്നാവർത്തമപുണ്യപാപസമർപ്പണം. 10

തതോവിധായ സശ്രദ്ധം സ്വാദ്ധ്യായഞ്ച യഥാവിധി
പരിപൂതശ്ച ഭവതി തർപ്പണപ്രോക്ഷണാദിഭിഃ. 11

അഥ ശിഷ്യജനായത്തവൃത്തിരന്യൈഃ പരിവാരിതഃ
ഉപവിശ്യോപദിശതി വേദപാഠാൻ യഥായഥം. 12

യഥാനുകൂലം ഗ്രഹണധാരണാദിഷു ശിഷ്യകാൻ
ഉത്തേജയൻ സ്മിതമുഖഃ ശ്രേണ്യോത്യപരിതുഷ്യപി. 13

ന ക്ഷിപത്യൽപ്പബുദ്ധീനാം ദൃഷ്ടിം ന ബ്രൂതേ പരുഷാം ഗിരം
സൗമ്യമേവ ഹ്യുപദിശൻ വിധുനോത്യസമഞ്ജസം. 14

സംഹിതാധീതിനഃ കേചിൽ കേചിന്ന്യേ പദപാഠകാഃ
ക്രമാദ്ധ്യയനസംസ്കൃതാസ്ത്വപരേ സന്തി കേചന. 15

സ്വാസ്വാദ്ധ്യയനഭാഗേഷു കൃതാമ്രേഡനകർമ്മഭിഃ
ശിഷ്യൈസ്തദ്ഘുഷ്യമാണോപി നാസ്യ മിശ്രീഭവേന്മനഃ. 16

അഷ്ടാവധായിനാമേവ തത്തൽസ്ഥാനഗതാ മതിഃ
തസ്യ ശിഷ്യോപി ദൗഷ്ട്യം പശ്യത്യേവാസമഞ്ജസം. 17

സ്വരാക്ഷരശ്രുതിഷ്വീഷദപി വൈഷമ്യമീക്ഷിതം
സമീകരോതി ദൃക്പാതസ്തക്ഷണാദപാച്ഛന്ദനാദിഭിഃ. 18

ആമദ്ധ്യാഹ്നമിതി പ്രായസ്ഥിതാദ്ധ്യാപനകർമ്മണി
കൃതാഹ്നികസ്സ്വയം ഭുക്ത്വാ പ്രയതോധിഗതാസനം. 10

യാവത്തു ഭുഞ്ജതേ ശിഷ്യാസ്താവദേവിശ്രമ്യ കേവലം
പുനരദ്ധ്യാപയത്യേവ സായാഹ്നസമയാവധി. 20

കൃതാന്ത്യസന്ധ്യാനിയമഃ പ്രണമ്യ പരമേശ്വരം
ഭക്ത്യാപ്യദ്ധ്യാപയത്യന്യാൻ സപ്തവ്യാദി ദ്വിജേതരാൻ.

ധ്യായൻ തന്ത്രമപാഹ്യ ഗുരുവായുപുരേശ്വരം [രിതഃ
സ്വൈരം സ്വപിതി ശിഷ്യൈസ്സ്വൈർബ്ബാലകൈഃ പരിവാ

അനദ്ധ്യായേഷു തു പുനർല്ലാളയൻ ശിഷ്യബാലകാൻ
വിനോദയതി വാത്സല്യാത്തത്തൽക്രീഡനകാദിഭിഃ. 23

ഗൃഹകാൎയ്യവിചാരേഷു ഭ്രാതാ ജ്യേഷ്ഠേന ചോദിതഃ
വിനീതശ്ചനിജമതം നിവേദയതി ശോഭനം. 24

കനീയസോഗ്രജന്മയിഃ കനിഷ്ഠസ്യേതരസ്യ വാ
മതമേകമേവൈകമത്യം മദ്ധ്യസ്ഥോയം തനോതി ച. 25

ലഘൂകൃത്യ വ്യയം ശ്രേയോപ്യായമുത്തേജയന്നയം
സ്വായത്തദ്രവിണസ്യാപി കുരുതേ പരിബൃംഹണം. 26

നൈവവോദാൎശ്യം ശ്രദ്ധയതി ന കരോതി ച ദുൎവ്യയം
ഇതി വിത്തേന സമ്പന്നോ വിധത്തേ കൃതകൃത്യതാം. 27

ന വഞ്ചനാം സംസ്മരതി ന ബ്രവീത്യനൃതാം ഗിരം
ന ക്രൂരാം കുരുതേ ബുദ്ധിം ദേഹേഷ്വന്യേഷ്വപി. 28

* * * * * *



കവിതാവേഗപരീക്ഷയിൽ

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു

കല്പിച്ചുണ്ടാക്കിയ

# സന്താനഗോപാലം

(ഭാഷാനാടകം)

---

ചിന്തും മോദമിയന്നു ചിത്തതളിരിൽ
　　ചിന്തിക്കും ഭക്തൌഘവും
സന്തോഷത്തൊടു സാധുസംസ്തുതയശ-
　　സ്സന്തതമാംസമ്പത്തുകൾ
ഏന്തീടും കൃപയോടുകൂടിയുടനേ-
　　നൽകാൻ കൃപാലാലസം-
ഭ്രാന്ത്യാ വാണരുളുന്നൊരാദ്യപുരുഷം
　　ഗോവിന്ദനെക്കൂപ്പുവിൻ. 1

അത്രതന്നെയല്ല,

കൂടീടും ഗർവ്വൊടെത്തിക്കുടതരവിഷവേ-
　　ഗത്തോടും ചാറി നമ്മെ-
യൂടീടും കാളിയന്തന്നുടലുടനെ കട-
　　ന്നിട്ടു ദൂരെക്കളഞ്ഞു
പാടീടും ദിവ്യനാരീസദസി ഫണിഫണാ-
　　മണ്ഡലേ നൃത്തമാർന്നോ-
രാടീടും കൊണ്ടൽവർണ്ണന്നടയുമൊരിടയ-
　　ന്നങ്ങിനെക്കുമ്പിടുന്നേൻ. 2

ഒന്നുംപോരാ,

പിടിച്ചുവാശിക്കു നിനച്ചുമെട്ടി-
ന്നിടിച്ചിലാവാതെ ജയംലഭിക്കാൻ
തടിച്ച കാരുണ്യമൊടംബികേ! നിൻ
പൊടിച്ചിടും പുഞ്ചിരിയെത്തൊഴുന്നേൻ. 3

സൂത്രധാരൻ—(നാലുപുറത്തും നോക്കീട്ട്)

കുലശേഖരപുരത്തിലും
കുലദൈവതമായ വാസുദേവന്റെ
വലിയോരുത്സവത്തിലീ-
വിലയേറിയ സജ്ജനങ്ങളിടതിങ്ങി. 4

അതുകൊണ്ടിവിടെ സകാലോചിതമായ നാട്യവിദ്യ കൊണ്ടു സഭയെ രസിപ്പിക്കുകതന്നെ.

(അണിയറയിലേക്കു നോക്കീട്ട്) ഇവിടെ വരു.

നടൻ—(വന്നിട്ട്) ഇതാ ഞാൻ വന്നു.

സൂത്ര—എന്താ കഥ തീർച്ചപ്പെടുത്തിയോ?

നടൻ—ഞങ്ങളെന്താ തീർച്ചപ്പെടുത്തുന്നത്? ഇവിടുന്നു പറയുന്നത് എന്നു തീർച്ചപ്പെടുത്തി എന്നു പറയാം.

സൂത്ര—(ചിരിച്ചുംകൊണ്ട്) ആട്ടെ ഞാനൊന്നു വിചാരിച്ചു. സന്താനഗോപാലമായെങ്കിലോ എന്നാണ്. തന്റെ പക്ഷമെന്താ?

നടൻ—അങ്ങിനെതന്നെ, സംശയിക്കാനില്ല. എന്താണെന്നല്ലേ?

കണക്കിലേറ്റൻതമ്പുരാൻ തീർത്തതാണി-
ങ്ങിപ്പുറം നാടകം കേൾക്കുന്നു

മഞ്ജുശ്രീമന്മാധവൻ പാർത്ഥനാട്ടം
കേളിക്കൊത്ത ചെയ്ത ചാരിത്രമാണ്. 5

അത്രകൊണ്ടു കഥാരസത്തിലും, കവിതാരസത്തിലും ഒട്ടും കാണാതല്ല ഈ നാടകം. എന്നാലിനിയക്കാര്യ സംശയം. ഞാനൊന്നാകെ വായിച്ചതായ ഈ നാടകം നോക്കീട്ടുള്ളൂ. അതിലാദ്യം ആരുടെയാണ് പ്രവേശം?

സൂത്ര—അല്ലേ! ഇതും മറന്നോ താൻ?

പ്രൗഢ്യേന മോദം കലർന്നാ പൃഥയുടെ സുതനാം
കൃഷ്ണനും തേരിലേറി-
പ്രദ്യുമ്നാദിപ്രധാനപ്രഥിതയദുജനം
മുമ്പിൽ വരുന്നതു കേട്ടു
പ്രീത്യാ സാക്ഷാൽ സുധർമ്മാസഭയുടെ നടുവിൽ-
പ്പോയിരിപ്പാനായ്‌വന്നും
വൃത്യാ വൃത്താന്തമോതും വിപൃഥുശിബിസുത-
നാക്ഷ മുമ്പിൽ പ്രവേശം. 6

നടൻ—ഓ! ശരിതന്നെ.

സൂത്ര—ആട്ടെ. നോക്കെ കാര്യം നടക്കട്ടെ. വേഗം വേഷം കെട്ടുവാൻ വേഷക്കാരോടു ചെന്നുപറയൂ.

നടൻ—അങ്ങിനെതന്നെ. (എന്നു പോയി)

സൂത്ര—(നാലുപുറത്തും നോക്കീട്ട്)

കെല്പാകവേ തെളിവിനോടു തിരിച്ചുകാട്ടി-
പ്പുഷ്പാകരത്വമിയലുന്ന വസന്തകാലം

ഇപ്പൊഴും വളർന്ന വടിവിൽ പ്രമദാവനാദി-
ഷ്വാംപ്പെട്ട ഭംഗി പറയുമ്പൊഴും മഹാവിശേഷം. 7

ചിത്തം തെളിഞ്ഞു മലർബാണമനോരമാവനാളി
തീർത്തന്നപോലെ പല പൂങ്കുല ഭംഗിയോടെ
വൃത്തം വസന്തതിലകം വിലസുന്ന മാര-
ണൊത്തൊരു പത്നിയുടെ പോർമുലയെന്നപോലെ. 8

(നോക്കീട്ട്) അല്ല! വേഷം വന്നുതുടങ്ങിയല്ലോ.
വൃത്യാ നമ്മുടെ ശിഷ്യരായിട്ടുമൊരി-
ഗ്ഗോവിന്ദനും രാമനും
വൃത്യാസംപിണയാമത യാദവവര-
ന്മാർതന്റെ വേഷത്തോടും
എത്തി സാത്യകിയായിട്ടും വിപൃഥുവാ-
യിട്ടും; മഹാഭംഗിയി-
ലിപ്പോന്മാർക്കൊരു മെച്ചമുണ്ടു നിയതം
വേഷപ്പകർച്ചക്കഹോ. 9

ഇനി ശേഷമുള്ളകാര്യം നടത്താൻ പോകതന്നെ.
(എന്നു പോയി)
പ്രസ്താവന കഴിഞ്ഞു.

—※—

(അനന്തരം സാത്യകിയും വിപൃഥുവും പ്രവേശിക്കുന്നു)
വിപൃഥു—അങ്ങ് എവിടുന്നാണ് വരുന്നത്?
സാത്യ—ഞാനമന്റെ ഭവനത്തിൽനിന്നുതന്നെയാണ്.

വിപ്ര—അങ്ങ് എന്താ ഭഗവാൻ ശ്രീകൃഷ്ണന്റെ രാജധാനി
യിലേക്ക് പോയില്ലേ?

സാത്യ—പോയില്ലെന്നേ ഉള്ളൂ.

ചൊല്ലേറുള്ളോരനന്തശായി ഭഗവാ-
നാണീ മുകുന്ദൻ, നമു-
ക്കവർക്കൊള്ളരുതെന്നാര കേറിയുണ്ടു, പിരിയാൻ
സന്താപമുണ്ടെങ്കിലും
തല്ക്കാലം ചില കാര്യഗൌരവവശാൽ
വേർപാടു പറ്റുന്നതാ-
ണിക്കാര്യം മനുജർക്കൊഴിച്ചുകളവാൻ
പറ്റുന്നതാണോ സഖേ! 10

വിപ്ര—ശരി ശരി. ഇന്നു വിശേഷിച്ച് അർജ്ജുനൻ വന്നി
ട്ടുണ്ടല്ലോ. അതുകൊണ്ടു ചോദിക്കും.

സാത്യ—(സന്തോഷത്തോടും സംഭ്രമത്തോടും കൂടീട്ട്)

സ്വർപ്പതിപ്രിയതനൂജനായിട്ടും
കെല്പേറും കുരുകുലേന്ദ്രനർജ്ജുനൻ
എപ്പോഴോ വന്നതറിഞ്ഞതില്ല ഞാൻ;
ക്ഷിപ്രമെൻഗുരുസമീപമെത്തുവൻ. 11

വിപ്ര—ഇന്ന് ഉദയത്തോടുകൂടിയാണ് വന്നത്.

കണ്ണൻ കാലത്തുണർന്നിട്ടരികെ സഭയിൽ-
പ്പോകുവാനായൊരുങ്ങി-
ന്നിന്നും ഭക്തർകരോന്നതിന്നു മുതിരുമ-
ന്നേരമത്ഭുതാഭോ

ഗാണ്ഡീവം കയ്യിലേന്തും കിരീകുലവരനാം
പാർത്ഥനെക്കണ്ടു മോദ-
ക്കണ്ണീരോടും ചിരിച്ചങ്ങിനെ വരു വരികെ-
ന്നോതിനാൻ പ്രീതനായി. 12

അടുത്തു പാർത്ഥൻ വരുമപ്പുരോക്ഷ-
മെടുത്തു പാടീട്ടിരുപേരുമൊപ്പം
കടുത്ത മോദേന പുണർന്നുടൻ രഥ-
ത്തടത്തിലേറീ ഹരി പാർത്ഥനെയും. 13

പിന്നെ അങ്ങിനെതന്നെ സഭയിലേക്ക് രണ്ടുപേ
രുംകൂടി പോയി.

സാത്യ—അതാണെന്നാൽ ഭഗവാനിനിക്കറിവുതന്നല്ലേതു്.
അല്ലെങ്കിൽ ഇതനാഥൻ അർജ്ജുനൻ വന്നാലുടനെ
ഇനിക്കറിവുതരിക പതിവായിരുന്നു. ഇപ്പോഴും ഞാ
നും സഭയിലെത്തുമല്ലോ എന്നു വെച്ചിട്ടാണു്, വി
ളംബം തന്നെ.

വിപ്ര—അതങ്ങിനെതന്നെ ആവണം. ഇനി ഏതെങ്കി
ലും ബ്രാഹ്മണകുലരക്ഷയും, ധർമ്മപരിപാലനവും മ
റ്റു പല അത്ഭുതകർമ്മങ്ങളും ചെയ്യുവെന്നു കേൾക്കാം.

സാത്യ—എന്നാൽ നോക്ക വേഗം സഭയിലേക്ക് പോവുക.

(എന്നു രണ്ടാളും പോയി)

(അനന്തരം സുധർമ്മാസഭയിൽ ശ്രീകൃഷ്ണനും, അർ
ജ്ജുനനും, ബലഭദ്രനും, ഉഗ്രസേനമഹാരാജാവും മറ്റും പ്ര
വേശിക്കുന്നു.)

അർജ്ജുനൻ—

ഐശ്വര്യമേറിയൊരു നിങ്ങളുടെ ഭൃത്യരായി-
ട്ടാശ്രയിച്ചുമാമകൊരുവിധം മരുവുന്നതെന്യേ
വിശേഷമാകിയൊരു നിങ്ങളുടെ ബന്ധുഭാവ-
മാത്രേയസ്സമാണതിനു തെല്ലു വിചാരമില്ല. 17

ഞങ്ങൾക്ക് ഈശ്വരന്മാരായിരിക്കുന്ന നിങ്ങളോട്ടു ബ-
ന്ധുതക്ക് തക്ക യോഗ്യതയൊന്നുമില്ല. പിന്നെ നിങ്ങൾക്കു
ഞങ്ങളുടെ നേരെ ഒരു ബന്ധുതയോ, മമതയോ തോന്നുന്നു
ണ്ടെങ്കിൽ അതും ദാസരായ ഞങ്ങടെ നേരെയുള്ള ഒരു വാ
ത്സല്യവിശേഷം എന്നു വിചാരിച്ചുള്ളൂ.

ശ്രീകൃഷ്ണൻ—ഏ-ഹേ-അങ്ങനെയൊന്നുമല്ല.

ധർമ്മന്താനിഹ ദൈവമായതു സഖേ!
മറ്റൊന്നുമല്ലോർക്കണം,
മർമ്മം പാർക്കിലതിന്നു കേവലശ്രുത-
സ്മൃത്യുക്തകർമ്മങ്ങൾതാൻ;
ധർമ്മജ്ഞോത്തമരായ ധർമ്മസുതരും
തത്സോദരന്മാരുമീ
മർമ്മം കണ്ടുപിടിച്ചു കൂട്ടരതിനാൽ
പ്രത്യേകമുണ്ടെൻ മമ. 18

അർജ്ജുനൻ—

ധർമ്മമധർമ്മമെന്നീ-
ക്കർമ്മം രണ്ടായ് തിരിച്ചുവച്ചു വിഭോ!

നിസ്സംഗമായു നിനച്ചാൽ
ബ്രഹ്മാദിനമറിയുവാൻ മഹാവിഷമം. 19

അങ്ങിനെയിരിക്കുന്ന സാക്ഷാൽ ധർമ്മമൂർത്തിയായിട്ടുള്ള ഇവിടത്തെ സേവിച്ചുകൊണ്ടിരിക്കുന്നതുതന്നെയാണ് ഞങ്ങൾക്കു സന്തോഷവും സാമ്രാജ്യവും.

ശ്രീകൃ—അതൊക്കെ എങ്ങിനെയായാലും വേണ്ടില്ല.

ധർമ്മശ്ശാസ്ത്രികളായ ശ്രേഷ്ഠപരെ-
പ്പാടെ മുടിച്ചും പരം
നന്മശ്ശാസനങ്ങളിലും നയമൊട്ടും
കാണ്മും ജഗത്തൊക്കയും
പൊണ്ണെ വാഴ്കയാണു വേണ്ടതു ധ്രുവം
ഭൂപാലനായെങ്കിലീ-
ക്കർമ്മത്തിൽ ബഹുനിഷ്ഠവേണമുളള നിപ-
ന്മാർക്കെല്ലാ വേണ്ടുംവിധം. 20

അർജ്ജുനൻ—ധർമ്മശാസ്ത്രം ബഹു അപാരം. ധർമ്മത്തിന്റെ സാരം അറിയാൻ വളരെ വിഷമം. എങ്കിലും ധർമ്മംപോലെ നടന്നാൽ കൊള്ളാമെന്നു മോഹമുണ്ടു ഞങ്ങൾക്കെന്നു പറയാൻ പാടുള്ളൂ.

അല്ലേ,

ധർമ്മക്കാമ്യമായിട്ടും നിൻതിരുവടിയടിയ-
ങ്ങൾക്ക തോന്നലിൽ
പൊന്നേ കാരുണ്യമോടും വലിയൊരു ഗുരുവായ്,
ചെയ്യു സദ്ധർമ്മോപദേശം

വന്മോഹം തീർക്കമെല്ലോ; പരമെന്തു നിരുപി-
ക്കരെമ്പാളീലുധർമ്മസാര-
ത്തിന്മേൽ തട്ടുന്നതുണ്ടീയിവരുടെ വിട്ടുചി-
ഞ്ഞിത്തവും കൃത്യമായി. 21

ഇനിയും വേണ്ടപോലെ എന്നും ധർമ്മംപോലെ പ്രവൃത്തിപ്പാനായി സംഗതിവരാൻ അനുഗ്രഹിക്കണം.

(അണിയറയിൽ)

അയ്യയ്യോ ബാലകഷ്ടമിശ്ശിശുവിനെ-
ക്കണ്ടില്ലയോ നിങ്ങളി-
ക്കയ്യും കാലുമഹോ തണുത്തു കഠിനം
നിശ്വാസമില്ലാതെയായ
ഇങ്ങുൻമരണമെതല്ലൂ സിദ്ധിച്ചിടു നിയതം
താൻ്റ് ബാലമൃത്യുഭയം
മറ്റുള്ളോർക്ക നടന്നിട്ടും നൃപവര-
ന്മാർനാട്ടിലുണ്ടാകുമോ? 22

അതുകൊണ്ടു യാദവസഭയിൽ ചെന്ന് ഈ വിവരം അറിയിക്കുതന്നെ. എന്ന്
(യാദവന്മാരെല്ലാവരും കേൾക്കാത്തനാട്യം നടിക്കുന്നു)
അർജ്ജുനൻ—ഏ- എന്തൊരു നിലവിളിയാണീ കേൾക്കുന്നത്? കഷ്ടംതന്നെ.

പിന്നെയും (അണിയറയിൽ)

അല്ലെങ്കിൽ എന്താണ് പറഞ്ഞിട്ടു സാദ്ധ്യം?
എങ്കിലും പറയുകതന്നെ.

എന്നു (അനന്തരം ചത്ത കുട്ടിയെ എടുത്തുംകൊണ്ടു
ഒരു ബ്രാഹ്മണൻ പ്രവേശിക്കുന്നു)

അർജ്ജുനൻ—കണ്ടിട്ട് —(വിചാരം)

മഹാകഷ്ടംതന്നെ. ബ്രാഹ്മണനാണ് ഇങ്ങിനെ വ്യസനിക്കുന്നത്.

(പിന്നെ എല്ലാവരും കാണാത്ത നാട്യം നടിക്കുന്നു.)

ബ്രാഹ്മണൻ—(കുട്ടിയെ സഭയിൽ കൊണ്ടിട്ടിട്ട്)

(അയ്യയ്യോ ബഹുകഷ്ടം എന്ന് ഒന്നുംകൂടി ചൊല്ലീട്ട്)

നീതി ധർമ്മമനുപോലെ പാലനം–
ചെയ്തിടുന്ന നൃപന്റെ നാട്ടിൽ
എങ്ങുമില്ലൊരു ബാലമൃത്യുവി–
മാതിരിക്ക നൃപരേ! ചിത്രമും. 23

(എല്ലാവരും കേൾക്കാത്ത നാട്യം നടിക്കുന്നു.)

അർജ്ജുനൻ—കണ്ടിട്ട് (വിചാരം)

ബഹുകഷ്ടമാണിദ്ദേഹം പറയുന്നത്. ഇവരെന്താണിതിന്നൊന്നും മറുപടി പറയാത്തത്!

ബ്രാഹ്മണൻ—അതുകൊണ്ട് നിങ്ങൾ എന്റെ ഈ വ്യസനം തീർത്തുതരണം.

അർജ്ജുനൻ—(വിചാരം)

ഇപ്പോഴും ഇവർക്കൊരു ഭാവഭേദമില്ല. എന്തൊരു കഷ്ടമാണിത്!

ബ്രാഹ്മണൻ—

ഒന്നല്ല രണ്ടല്ല കിടാങ്ങൾ ചത്ത–
തെന്നല്ലയൽ ചൊല്ലാം മകനെട്ടു ചത്തു

അമന്നാക്കയും ഞാൻ പറയാറുമുണ്ടു
വ്യന്നാക്കയും കന്നെനമോമനന്താൻ. 24

(കുറച്ചു ദ്വേഷ്യത്തോടുകൂടീട്ടു)

ഞാനാണ്ടുഴിക്കര നാഥൻ വരണമെഴകൊണ്ടെൻ—
കീഴിഗ്ഗൃഴീശരെല്ലാം
മാനംമൈകവിട്ടു കപ്പംതരർണമിതി മുറ—
ജ്ഞുള്ള നാട്ടാരശേഷം
ഞാനേ മാറാക്കന്തരണം നികുതി പലവി ധനം—
മറംകിനിക്കുട്ടിടേണം
സ്ഥാനത്തെ വിട്ടിവണ്ണം പറയുകിൽ മതിമോ
മന്നനാമെന്നവെച്ചാൽ. 25

ഭുജബലികൾതന്റോ ശക്തിയാൽ തൻ—
പ്രജകൾക്കെല്ലാത സങ്കടങ്ങളെല്ലാം
നിജധർമ്മമതെന്നവെച്ചു തീർക്കും
ഭുജനന്മാക്കൾ നൃപാലരായിരിക്കും. 26

അല്ലാതെകണ്ടു പ്രജകളുടെ സങ്കടം കേൾക്കാത്ത രാജാക്കന്മാരെ രാജാക്കന്മാരെന്നല്ലാ പറയേണ്ടത്. കള്ളന്മാരെന്നാണ് പറയേണ്ടതു.

(ഉഗ്രസേനമഹാരാജാവിനോട് നേരിട്ടു)

അല്ലേ കേൾക്കണമുഗ്രസേനനൃപതേ!
താൻ നാട്ടുകാരോട്ടു നേ—
രില്ല കപ്പമവർക്കു ചണ്ണാഴലൊഴി—
പ്പാൻ മോഹമില്ലേ തവ?

(ബലഭദ്രൻ കേൾക്കാത്ത നാട്യം നടിക്കുന്നു)

ബ്രാഹ്മണൻ—(ദേഷ്യത്തോടുകൂടി)

കള്ളുകുടിച്ചും കട്ടും
മെല്ലാട്ട പലരെയുമിടഞ്ഞുടൻ കൊന്നും
തുള്ളിനടക്കുന്നിവരുടെ—
യുള്ളിൽ കേറുന്നതില്ല മമ വചനം. 34

(ശ്രീകൃഷ്ണനോട്)

പതിനാറായിരമെട്ടും
മതിമുഖിമാരുണ്ടു ഭാര്യമാരയി തേ
അതിലൊക്കെ മക്കൾ പലരു—
ണ്ടതുകൊണ്ടറിയില്ല സങ്കടം മമ നീ. 35

(എല്ലാവരോടും)

ഈവണ്ണം വളരെപ്പറഞ്ഞിതഴൽ നേര—
നൊട്ടും ഫലം കണ്ടതി—
ല്ലീവകപ്പെരുമാളുകൾക്ക കൃപയി—
ല്ലെന്നുള്ളതും തീർച്ചയായ്;
പോവുന്നേനിനി നിങ്ങൾ നിങ്ങടെ സുഖം
നോക്കിസ്സുഖിച്ചീടുവിൻ
പാവപ്പെട്ടൊരു ഞാനുമെൻ ഗൃഹിണിയും
ദുഃഖിച്ചുകൊള്ളേ വരൂ. 37

അർജ്ജുനൻ—(വിചാരം)

ഇങ്ങിനെ ഒക്കെ ഒരു ബ്രാഹ്മണൻ വന്നു പറഞ്ഞിട്ടും ഒരു വ്യത്യാസമുണ്ടായില്ലല്ലോ ഇവക്ക്. ഞാൻ ആക്ഷേപസി

പ്പിച്ചു നോക്കട്ടെ. ഒരു ക്ഷത്രിയനായിട്ട് ഇങ്ങിനെ മററു ള്ളവന്റെ സങ്കടം കണ്ടുംകൊണ്ടു ഇരിപ്പാൻ പാടില്ല.

ബ്രാഹ്മണൻ—(കുട്ടിയെ എടുത്തുംകൊണ്ടു പോയി)

അർജ്ജുനൻ—ഞാനും പിന്നാലെ ചെല്ലട്ടെ.

(എന്നുപോയി)

ശ്രീകൃഷ്ണൻ—നേരം ഏറെയായി പോവുക.

എന്ന് (എല്ലാവരുംപോയി)

---

## രണ്ടാമങ്കം

(അണിയറയിൽ)

അല്ലേ ബ്രാഹ്മണൻ! നില്ക്കൂ, ഞാനൊന്നു പറയട്ടെ:

(അനന്തരം ബ്രാഹ്മണനും അർജ്ജുനനും പ്രവേശിക്കുന്നു)

ബ്രാ—എന്തിനാ വിളിക്കുന്നത്?

അർജ്ജു—അങ്ങടെ ഈ സങ്കടം ഞാൻ നിവൃത്തിക്കാം.

ബ്രാ—(പുച്ഛരസത്തോടുകൂടി ചിരിച്ചിട്ട്)

സാക്ഷാൽ മുകുന്ദൻ ഭഗവാൻ തുടങ്ങി-
ട്ടിക്ഷോണിയിൽ പെട്ടൊരു യാദവൌഘം
രക്ഷിക്കവയ്യാത്തതു നീ ഭരിച്ചാ-
ലാക്ഷേപമാം പാർത്ഥ! തുനിഞ്ഞിടേണ്ട. 37

അർജ്ജു—അങ്ങിനെ വെല്ലണ്ടാ. ഭഗവാനു ശക്തിയില്ലെ ന്നല്ല ഞാൻ പറയുന്നത്.

വടിവോടിഹ കാത്തുകൊള്ളുവാൻ
പടുവായോരവനും നിനച്ചിടുമ്പോൾ

ലയിലെഴുത്താണെന്നേയുള്ളു ഈ വ്യസനമൊക്കെ അനു
ഭവിക്കുന്നതു്.

അർജ്ജു—എങ്ങിനെ ബുദ്ധി ക്ഷയിക്കേണ്ടു.

ദൈവത്തിനെയുമിഹ പൌരുഷശക്തിയാലേ
കൈകൊണ്ടു പിടിയടക്കി വെട്ടപ്പിനോടെ
ദേവേന്ദ്രപുത്രനിഹ ഞാനതിർത്തീടുവൻ, ദേ-
ദേവേന്ദ്രപുത്രനെയിനിത്തവ കാത്തിട്ടുണ്ടേൻ. 42

ബ്രാ—അസാദ്ധ്യമായ കാൎയ്യത്തിൽ പുറപ്പെടേണ്ട.

അർജ്ജു—ഉത്സാഹമുള്ള ആളുകൾക്ക അസാദ്ധ്യമായെ
ന്തുണ്ടോ?

(വിചാരം) ഇദ്ദേഹത്തിനെ ആശ്വസിപ്പിപ്പാൻ ക-
ള്ളമേനി പറകയേയുള്ളു.

(ഉച്ചം)

ചാഞ്ചല്യമറ്റവനിപാലർ നിറഞ്ഞിരിക്കും
പാഞ്ചാലഭൂപസഭയിൽ കലവിൽ കുലച്ചു
ഞാഞ്ചാലവേ ചപലമായെ മുറിച്ചു സാകം
പാഞ്ചാലിയെ വടിവിൽവേട്ടൊരു വീരനല്ലോ. 43

അത്രതന്നെയല്ലാ,

കൎണ്ണൻ തുടങ്ങിയ മഹാബലരുള്ള ദ്രുപ-
രണ്ണം വെടിഞ്ഞുടൽനിലത്തണയുന്നനേരം
തിണ്ണന്ന നല്ല ശരമാരികളാൽ ജയിച്ചു
വിണ്ണോർപതാത്മജനഹം വിരുതോർത്തുനോക്കു. 44

ഇത്രതന്നെ പോരാ,

ഇങ്ങിനെ പലവക വീമ്പും
തിങ്ങിന ഞാൻ ക്ഷിതിസുരേന്ദ്ര! നിന്മകനെ
രംഗിനടിച്ചുരചെയ്തു-
ല്ലങ്ങിനെന്തെന്നാലുമിന്നു കാത്തിടുവൻ. 48

കഴിഞ്ഞതു കഴിഞ്ഞില്ലേ. ഇനി ഒരു പുത്രനുണ്ടാവാൻ സംഗതിവന്നാൽ ആ പുത്രനെ ജീവനോടുകൂടി തന്നേക്കാം, നിശ്ചയംതന്നെ.

ബ്രാ—(വിചാരം)

ബലവീര്യമെഴുന്ന പാർത്ഥനേവം
പല ശൌര്യം പറയുന്നകേട്ടിടുമ്പോൾ
വലിയോരഴൽനീറിലാണ്ട ചിത്ത-
ത്തലമൊന്നിത്തിരിപൊങ്ങിയാശ്വസിപ്പൻ. 49

എങ്കിലും ഇനിക്കു വിശ്വാസമാവുന്നില്ല. വല്ലെങ്കിലും ഇദ്ദേഹം ഇനി ഉണ്ടാവുന്ന പുത്രനെ രക്ഷിപ്പാലായി. ഇല്ലെങ്കിൽ ഇപ്പഴത്തെപ്പോലെ വ്യസനിക്കാം അത്രേ ഉള്ളു. അതിലധികം ഒന്നും വരില്ലല്ലോ.

(സ്പഷ്ടമായിട്ട്)

ആകട്ടെ! അങ്ങേക്കു ഉറപ്പുണ്ടെങ്കിൽ സത്യം ചെയ്യാമോ?

അർജ്ജു—ഓഹോ, ധാരാളം.

ബ്രാ—എന്നാൽ രക്ഷിച്ചുതരാം എന്നു സത്യംചെയ്യൂ.

അർജ്ജു—(ഗാണ്ഡിവം വില്ലു കയ്യിൽ പിടിച്ചുംകൊണ്ട്)

ഖാണ്ഡവം ജ്വലനന്നേകി വാങ്ങിയ-
ഗ്ഗാണ്ഡിവാഖ്യവരചാപമാണു, ഞാൻ

തിണ്ണമണ്ണയുടെ പുത്രനെന്നതാം
ദണ്ഡപാണി വന്നു കൊണ്ടുപോകിലും. 50

അത്രതന്നെയല്ല,

ധർമ്മദേവനാണ് സാക്ഷാൽ പുകൾപെറ്റകിട്ടുമെ-
ന്നമ്മയാണച്ഛനാണോ-
മസ്സൗമ്യശ്രീധർമ്മജാതൻ മമ ഇളവനാ-
ണഗ്രനാം ഭീമനാണ്
ചെമ്മെ മാദ്രേയരാണെൻപ്രിയമഹിഷിയതാം
ദ്രൗപദിദേവിയാണെൻ-
ബ്രഹ്മൻ! നിൻപുത്രനെ സങ്കടവനത്തു നിയത-
ന്തമന്ന ഞാനതന്നെയാണ്. 51

ചൊല്ലപ്പൊന്ന നിൻതനയനെത്തതവൻ തരത്തിൽ
സർവ്വാസ്ത്രദേവതകളുണ്ടു സത്യമാണ്;
ദിവ്യപ്രഭാവമിയലുമെന്നാര നാഥനായി-
ട്ടൂർവ്വൃതചമാർന്ന ശോഭൻ മുരവൈരിയാണ്. 52

എന്നല്ല, കേൾക്കണമിതും തവ പുത്രനെ ഞാൻ
തന്നില്ലയെങ്കിലെരിയുന്നൊരു തീയ്യതന്നിൽ
അന്നല്ലൽവിട്ട മമ ഗാണ്ഡിവമോട്ടുകൂടി-
ഞാനന്നല്ലവണ്ണമഴകോടഥ ചാടുവൻ ഞാൻ. 53

ബ്രാ—(വിചാരം)

ഓ. സത്യം വെല്ലുസാഹസംതന്നെ. ഇത്രയും ഞാൻ വിചാരിച്ചില്ല. ഇങ്ങനെ വേണ്ടായിരുന്നു. ഒട്ടെ ഇത്ര

ഉറച്ചു പറയുന്നതുകൊണ്ട് ഈ വിദ്വാൻ ഭക്ഷിച്ചതുതന്നെ എന്നു നിശ്ചയിക്കാം.

(സന്തോഷിച്ചതോടുകൂടീട്ടു പ്രകാശം)

എന്നാലിനില്ല സംശയമായ് തവ പാർത്ഥ! മേലിൽ
നന്നായ്വരും; ഗൃഹിണിതന്നുടെ ഗർഭകാലം
വന്നാൽ ഭവാനറിവുതന്നിടുവൻ മുറക്കു-
ന്നന്നാളിൽ വേണ്ട ഭുജിപ്പിച്ചുമെന്നുകൊടുക്ക. 54

അർജ്ജു — അങ്ങിനെതന്നെ.
ബ്രാ — അങ്ങേക്കെത്രദിവസമുണ്ടീദ്വാരകയിൽ താമസം?
അർജ്ജു —

അത്യാദരേണ ഹരിയോടുകൂടെയെത്രകാലം
പാർത്താലുമില്ല പരിതൃപ്തി മനസ്സിനെന്നാൽ
എന്താണ്ടയാൽ ചിലദിനം പിരിയേണ്ടതായ
കൃത്യം വരുമ്പൊഴകലേക്കു ഗമിച്ചിടുന്നതാണ്. 55

അതുകൊണ്ടു ജ്യേഷ്ഠനും മററും വിരോധമൊന്നുമില്ലെങ്കിൽ മൂന്നുനാലുസംവത്സരം ഭഗവാന്റെകൂടെ താമസിപ്പാനായിട്ടാണ് പുറപ്പെട്ടിരിക്കുന്നത്.
ബ്രാ — എന്നാൽ നന്നായി. ഇതിന്നിടയിൽ ഗർഭമായാൽ ഹസ്തിനപുരത്തേക്ക് വരേണ്ടല്ലോ.
അർജ്ജു — അതുവേണ്ട.
ബ്രാ — (നേരം നോക്കീട്ട്)

നേരം മദ്ധ്യാഹ്നമായീ തനടിതയായ കരജാ-
ലങ്ങളും പാരിൽപ്പരത്തി
ഭൂസാരം വ്യോമാന്തരത്തിന്നടുവിലിന്നിതാ
നിന്നു ശോഭിച്ചിടുന്നു;

ആരോമൽപങ്കജൗഘം പരിചിനൊടു വിടർ-
ന്നിട്ടു സൂര്യന്റെനേരേ
നീരോളം തട്ടിയാടീടിലുമഴിവുപമായ്-
ത്തന്നെ നിൽക്കുന്നിതന്നേ. 56

അർജ്ജു—ശരിയാണ്.

ആകാശമാകുമമരദ്യുവനാന്തരാള-
മാകുന്നതിൽ കനമലരിഞ്ഞിട്ടമെന്നപോലെ
ആകെപ്പടർന്നു വിലസുന്ന രവിപ്രകാശം
മാഴ്കുന്നു വണ്ടുകളും സരോജമതിൽക്കിടന്നും. 57

ബ്രാ—എന്നാൽ ഞാൻ മാദ്ധ്യാഹ്നികത്തിനു പോകട്ടെ. ഈ
കാര്യം അമാന്തമാകരുതല്ലോ.

അർജ്ജു—അമാന്തമാകുന്നതാണെങ്കിൽ ഞാൻ മുമ്പിൽത്ത
ന്നെ ഏറ്റു പറകയില്ലല്ലോ.

ബ്രാഹ്മ—ഞാനാശ്ശതം ഭവാനിനി-
യെന്നാൽ പോകട്ടെ, മുറ്റും വിചാരങ്ങളും
തനിക്ക ധർമ്മരേയാ-
ഷണ്ണാകുയുമറിവു തന്നീടണം. 58

അർജ്ജു—അങ്ങിനെയാവട്ടെ.

(ബ്രാഹ്മണൻ പോയി)

അർജ്ജു—ഞാനും ഭഗവാൻ ശ്രീകൃഷ്ണന്റെ ഭവനത്തിലേ
ക്ക പോകുന്നു.

(എന്നു ചുററിനടന്നിട്ട്)

പ്രാസാദത്തിനു നാലുവട്ടവുമഹോ
പൊക്കത്തോടും പന്തലി-
ട്ടാസ്വാദിച്ചിട്ടരക്കളൂർത്ത ചെറുകാ-
ററാ ററുള്ള സൌഖ്യത്തോടും
ശ്രീസൌഭാഗ്യഫലങ്ങൾ നമ്പ്യ ദേവൻ
ഗോവിന്ദനെന്നേ ഭൂതാ-
പാനം നോക്കി സേവിച്ചുകൊണ്ടു മേവീ-
ട്ടനങ്ങു സൌധസ്ഥലേ. ൫൯

അതുകൊണ്ട് അടുത്തുചെല്ലുകതന്നെ.

(എന്നു പോയി)

---

(മൂന്നാമങ്കം)

(അനന്തരം രണ്ടു വൃദ്ധികൾ പ്രവേശിക്കുന്നു)

ഒന്നാമത്തവൾ—എടി നാരായണി! തിരുമനസ്സുകൊണ്ട് അന്ന് ആ മരിച്ച കുട്ടിയേയുംകൊണ്ടു യാദവസഭയിലേക്കു പോയിട്ടെന്താണ് പിന്നത്തെ കഥ?

രണ്ടാമത്തവൾ—എന്താ കഥയെന്നു ചോദിപ്പാനുണ്ടോ പാർവതീ? അങ്ങിനെതന്നെ ഇങ്ങോട്ടു പോന്നു.

ഒ—ൾ—തമ്പുരാക്കന്മാരൊന്നും പറഞ്ഞില്ലെന്നോ ഈ സങ്കടം തീർക്കാൻ.

രണ്ടാ—ൾ—ഒന്നുമില്ല. കേൾക്കാത്തപോലെ ഇരുന്നു അത്രേ ഉള്ളു എന്നാണ് പറയുന്നതു കേട്ടത്.

ഒ—ൾ—പോയിട്ടൊരു ഫലമുണ്ടായില്ലെന്നോ?

രണ്ടാം—കാരണവന്മാരെക്ക ആശ്വാസമുണ്ടായോ.

ഒന്നാം—എന്താണത്?

രണ്ടാം—തമ്പുരാക്കന്മാരൊന്നും പറഞ്ഞില്ലെങ്കിലും കൌരവരാജാവ് അർജ്ജുനൻ ഇനിയുണ്ടാവുന്ന കുട്ടിയെ ഞാൻ രക്ഷിച്ചോളാമെന്നു പറഞ്ഞ് അദ്ദേഹത്തിനെ ആശ്വസിപ്പിച്ചു. അതു കേട്ട് കാരണവന്മാർ ആശ്വാസത്തോടു കൂടി അവിടന്നിങ്ങോട്ടു പോന്നു.

ഒന്നാം—ആട്ടെ! ഇപ്പോഴും കുഞ്ഞാത്തോലക്ക ഗർഭമുണ്ടോ?

രണ്ടാം—ഗർഭമുണ്ടോ എന്നോ! പത്തു തികഞ്ഞു. നീയറിഞ്ഞില്ലേ?

ഒന്നാം—ഞാനെങ്ങിനെയാണറിയുന്നത്? എന്റെ ഭർത്താവു വിരാടരാജ്യത്തേക്ക പോയപ്പോഴും കൂടെ അങ്ങോട്ടു പോയിട്ടുണ്ടായിരുന്നില്ലേ? മിനിഞ്ഞാന്നേ വന്നുള്ളൂ. എന്നാൽ ഇനിക്കൊന്നു കുഞ്ഞാത്തോലെ കാണണമെല്ലോ.

രണ്ടാം—എന്നാൽ നമുക്കങ്ങോട്ടു പോവുക.

(പുറത്തേക്കു നോക്കീട്ട്) ഇതാ അവിടുന്ന് എഴുന്നെള്ളിയിരിക്കുന്നു.

ഒന്നാം—അല്ലാ! തിരുമനസ്സുകൊണ്ടുമുണ്ടല്ലൊ. നോക്കിപ്പോഴും കാണാൻ തരാവില്ല. പോവുകതന്നെ.

(രണ്ടാളും പോയി)

പ്രവേശകം കഴിഞ്ഞു.

---

മാത്സ്യേ! നമ്മുടെ സുഭദ്രാമിനിയർജ്ജുനൻ ഭോ-
ക്ഷ്യീടുന്ന നാകതരുണീമകുടേ മനോജ്ഞേ! ൬൩

രാജ്ഞി—(ദീർഘശ്വാസമിട്ടിട്ട്) ഉവ്വ്! എങ്കിലും ഇനിക്കു വി-
ശ്വാസം വരുന്നില്ല. ശ്രീകൃഷ്ണാദികളും മററും വി-
ചാരിച്ചിട്ട് അസാധ്യമാണെന്നു കണ്ടൊഴിച്ച കാര്യം ഈ
അർജ്ജുനൻ വിചാരിച്ചാൽ നേരെയാക്കാൻ കഴിയുമോ?

ബ്രാ—ഇതു ഞാനും ശങ്കിച്ചു. എന്നിട്ട് ഞാൻ ചോദിക്ക-
യും ചെയ്തു.

പ്രദ്യുമ്നനോ മറിവുള്ളനിരുദ്ധനോ ത്വ-
ത്തോദ്യോഗശാലി ബലനബ്ഭഗവാൻ മുകുന്ദൻ
ദുർദ്ദൈവമോർത്തിവരൊഴിപ്പൊരു കാര്യമെങ്ങ-
നദ്ദേവരാജസുതനിങ്ങു നടത്തുമെന്നോ? ൬൪

എന്ന് അപ്പോൾ അദ്ദേഹം പറഞ്ഞു:—

പ്രദ്യുമ്നനല്ല, അനിരുദ്ധനുമല്ല, സാക്ഷാൽ
മദ്യപ്രിയൻ ബലനുമല്ല, മുകുന്ദനല്ല,
ഇദ്ദേഹമങ്ങൊരിയ ഗാണ്ഡിവവില്ലെടുക്കു-
മുദ്യോഗമേറിയൊരു പാർത്ഥനതോർത്തുകൊൾക. ൬൫

എന്ന്—

രാജ്ഞി—അർജ്ജുനൻ വിചാരിച്ചാൽ കഴിയുമായിരിക്കാം. എ-
ങ്കിലും അത്ര മനസ്സുവച്ചുസാഹിക്കുമോ?

ബ്രാ—അയ്യോ നിശ്ശങ്കം ശങ്കിച്ചിടൊല്ലേ
ചൊല്ലേറ്റിടുന്നാലതല്ലർജ്ജുനൻ കേറും,

കയ്യാൽ ചെന്നിക്കാര്യമൊപ്പിച്ചിടാഞ്ഞാൽ
തിയ്യിൽ ചാടാമെന്നൊരാസ്സത്യമില്ലേ? 66

ഭാര്യ—അതുവ്വ്.

ബ്രാ—അത്ര ഉറപ്പിച്ചു പറഞ്ഞതുകൊണ്ടു കാര്യം സാധിക്കു മെന്നുതന്നെ ഉറച്ചോളു. അമാനുഷമായ വളരെ കാര്യം ചെയ്തിട്ടുള്ളാളാണ് അർജ്ജുനൻ.

ഒപ്പത്തോലും ബലമാർക്കന്നശന്നാസുരരാ–
ക്കാലകേയാദിയാം
ഒപ്പത്തൽപ്പ്രാസരിമാൻകലത്തിലധികം
'ശാർദ്ദൂലവിക്രീഡിതം'

ചെയ്യോരത്ര ശക്തിയുള്ള വിജയ–
ന്നിക്കാര്യവും സാദ്ധ്യമാ;–
മെന്നും ശങ്ക നിനച്ചിടേണ്ട, സുഖമാം
കാന്തേ! നിനക്കിന്നിമേൽ. 67

ഭാര്യ—ഇനിക്കൊരു കുട്ടിയെയെങ്കിലും ജീവനോടുകൂടി വളർത്താൻ കിട്ടിയാലത്തെ സന്തോഷം പറയാനില്ല.

മടിനടുവിൽ വഹിച്ചും, മാനമോടുമണച്ചും,
പൊടിചളികളും തുടച്ചും, പുഞ്ചിരിക്കൊണ്ടുതിച്ചും,
ഇടയിലിഹ കരഞ്ഞാൽ കണ്ണുനീർതാൻ തുടച്ചും
വടിവിനൊടു വളർത്തും സൌഖ്യമെന്തൊക്കിടേണ്ടു? 68

ബ്രാ—ശരിയാണ്.

ബാല്യത്തിലമ്പുപനയാദി കഴിഞ്ഞവൻചാ–
ഞ്ചല്യം പറഞ്ഞതുപദേശഗിരാ കളഞ്ഞു

ബ്രാ—ഓ! നല്ലവണ്ണം മനസ്സിരുത്തിയിരിക്കണേ.

(അണിയറയിൽ)

അസ്ഥിവിധം പിടയൊലാ കടലേററങ്ങളും
പാഴുന്ന ദുർഘടമതാമതുമോർമ്മവേണം! 79

അർജ്ജു—(ശരപഞ്ജരത്തിന്റെ ഉള്ളിൽ ഒന്നുംകൂടി ശരപ-
ഞ്ജരം കെട്ടീട്ട്)

ബ്രഹ്മജ്ഞനായിട്ടുമില്ലാസ്വരനുള്ള പുത്ര-
ന്നമ്മാതിരിക്കാതെ കഴകെ വെച്ചിടാഞ്ഞാൻ
ബ്രഹ്മാസ്ത്രമന്ത്രമതുകൊണ്ടിഹ കെട്ടിടട്ടെ
നിർമ്മായമിന്നപജയങ്ങളകന്നിടട്ടെ. 80

(എന്നു ധ്യാനം നടിക്കുന്നു)

ബ്രാ—(പരിഭ്രമിച്ചു വയറുതിരുമ്മിക്കൊണ്ട്)
എന്താണാവോ കടേ? അകത്തെന്തെല്ലാമാണാവോ?

(പിന്നെയും അണിയറയിൽ)

നേരംനോക്കുക ബാലകന്നുടെ ശിരോ-
ഭാഗം പുറത്തായിയി-
ന്നേരം വന്നു പുറത്തുപോന്നില്ല കിരാ-
വാണോണെന്നറിഞ്ഞീടണം

എന്ന്.

ബ്രാ—ഇനിയാണ് നല്ലവണ്ണം ശ്രദ്ധിക്കേണ്ടത്. താഴത്തു
വീണാൽ ജീവനുണ്ടാവില്ല കുട്ടിക്ക്.

അർജ്ജു—ഒന്നുംകൂടി ശസ്ത്രബന്ധം ചെയ്യുന്നു.

(പിന്നെയുമണിയറയിൽ)

ഭൈരവം നന്നു കരഞ്ഞീട്ടന്നിതു കിടാവ്–

ബ്രാ—(സന്തോഷിക്കുന്നു)

(പിന്നെയും അണിയറയിൽ)

അയ്യോ മഹാദുർഘട–
ക്കാലൻ നിർഘൃണനാണു ദൈവമുടലോ–
ടെകുട്ടി മേല്പോട്ടു പോയി. 81

ബ്രാ—അയ്യയ്യോ! എന്റെ അർജ്ജുന! രക്ഷിക്കണേ രക്ഷിക്കണേ.

അർജ്ജു—(ധൈര്യത്തോടുകൂടി) എടാ കള്ളാ! നില്ലുനില്ലു്.

സാക്ഷാൽ ശ്രീപരമേശ്വരൻ സകലലോ–
കേശൻ സുരാധീശ്വരൻ
ലക്ഷ്മീവല്ലഭനായ കണ്ണനമലൻ
ദ്രോണൻ കൃപൻ ഭീഷ്മർതാൻ
ദാക്ഷിണ്യത്തോടിതിങ്ങു തന്നിവര ത–
ന്നോരോമഹാസ്ത്രങ്ങളെ
ഷ്ടംക്ഷോഭംപെടുമാറു നിന്നെയിവിടെ–
ത്താഴത്തു വീഴ്ത്തീടുവൻ. 82

എന്ന്—(സകലദിവ്യാസ്ത്രങ്ങളേയും പ്രയോഗിക്കുന്നു)

(അണിയറയിൽ)

കതികത്തിമറിഞ്ഞു ബാണജാലം
ധൃതിയോടർജ്ജുനനെയ്തിടുന്നതെല്ലാം

അതിനിഷ്ഫലമായി ഭവിച്ചിതു സന്താ-
നങ്ങൾ പോയി വിധിതാനഭൂത്യാ 83

അർജ്ജു—(വിഷാദത്തോടുകൂടീട്ട് വിചാരം)

പരമേശ്വരനിന്ദനൻ മുകുന്ദൻ
പരമീയന്റുതനാദര തന്നതായി
ശരമുള്ളതു നിഷ്ഫലീകരിപ്പി-
ച്ചൊരു മാഹാത്മ്യമെഴുന്നതാര് പാരിൽ! 84

(നാലുപുറത്തും നോക്കീട്ട്) ആരെയും കാണാനില്ല; എന്നു കൂട്ടാം.

സത്യം നിഷ്ഫലമായിടട്ടെ,യഭിമാനം
വേണ്ട പോട്ടെ, നമുക്കൊ-
ന്നാണുള്ളതു കഷ്ടമാപ്പുറികിലും
മറ്റൊന്നു കൊണ്ടിങ്ങൽ മേ
പൃഥ്വീദേവനൊടേറ്റമേറ പറയു-
ന്നെൻ വാക്കുകേട്ടായവ-
നൽത്താരിങ്കലുദിച്ച മോദമഴലായ്
ത്തീർന്നതിനു മാഴ്കുന്നു ഞാൻ. 85

ഇനി എന്താണ് വേണ്ടത്? ഇതുകൊണ്ടൊഴിക്കവയ്യാ.

സർവ്വലോകങ്ങൾ തന്നിലീശനായ-
സ്സർവ്വധർമ്മപതിയാകുമന്തകൻ
ചൊവ്വൊടൊത്തതങ്ങിരുന്ന ദിക്കിലും
ദിവ്യശക്തിയോടു പോയി നോക്കണം. 86

എന്നാൽ കാലന് ബുദ്ധിമോശമിനിയുണ്ടായ്-
ത്തന്നിലിന്നീപ്പാലനെയെന്നിരിക്കിൽ
വന്നാൽ വന്നു കുലകാലമെന്റെ ശിഷ്യൻ
കൊണ്ടുപോരും കാലനെക്ഷമ്പമെന്ന്യേ. 87

അന്തകപുരിയതിലില്ലീ-
യന്തണനുടെ പുത്രനെന്ന യമശീതി
ഞാനതിനെക്കൊണ്ടു കേട്ടുന്നാ_
ലെന്തിനു ജവമോടു തിരിക്കയെചിടണം. 88

ഇന്ദ്രലോകമോടു ചന്ദ്രലോകവും
പിന്നെയുള്ള സുരവൃന്ദലോകവും
ഒന്നുമിന്നിടവിടാതെ ഞാൻ തിര-
ഞ്ഞെങ്ങനിയേ തിരിയെ വന്നിടാ ദൃഢം. 89

ബ്രാ—(അർജ്ജുനന്റെ നേരെ നോക്കീട്ടു) എന്നാൽ വേണ്ടത് അർജ്ജുനനു് അങ്ങു വിചാരിച്ചിട്ടും എന്റെ മഹനെ കൊണ്ടുതരാൻ കഴിഞ്ഞില്ല അല്ലേ.

അർജ്ജു—(തൊഴുതുംകൊണ്ടു) കുറച്ചുനേരവുംകൂടെ അങ്ങു ക്ഷമിക്കണം.

ഉടനീയുലകാകവേ തിരഞ്ഞി-
ട്ടുടവേഗത്തോടു ദിവ്യവിദ്യകൊണ്ടു
സ്ഫുടമാശ്ശിശുവേത്തിരഞ്ഞെടുത്തൽ-
ക്കടവേഗം വരുവാനനുഗ്രഹിച്ചാലും. 90

ബ്രാ—എന്നാലങ്ങനെയാട്ടെ. കിട്ടുമെന്നു തോന്നീല. അ

ത്ര്യയണ്മെൻെറ തലയിലെഴുത്തിൻെറ ദോഷം. ഞാൻ ഭാൎയ്യയെ ചെന്നു സമാധാനപ്പെടുത്തട്ടെ.

അൎജ്ജു—ഞാനും വേഗം പോയി കണ്ടുവരട്ടെ.

(എന്ന് എല്ലാവരും പോയി)

---

## നാലാമങ്കം

(അനന്തരം യമധൎമ്മരാജാവും നാരദനും പ്രവേശിക്കുന്നു)

നാരദൻ—എന്നിട്ടോ.

യമൻ—ഇവിടെയില്ല മഹീസുരപുത്രനി
വിവരമൊക്കെയുരച്ചു തിരിച്ചു ഞാൻ;
അവികലം പരിശോധനചെയ്യുവാൻ
ജവമൊടൎജ്ജുനനേകിയനുജ്ഞയും. 91

പുണ്യംചെയ്യുവർ പാൎത്തിടും പുരകളും
കോപിച്ചു പാപിഷ്ഠരിൽ
ദണ്ഡംചെയ്യുവതിന്നു വൻനരകവും
കാണിച്ചിതെല്ലാടവും
വിണ്ണോൎന്നായകപുത്രനില്ലിവിടെയാ-
ദ്ദേവന്മാരുള്ളേടമി-
ലൊന്നും തീൎച്ചവരുത്തിവിട്ടു; വിജയൻ
പോയാൻ സുരേന്ദ്രാലയം. 92

സൎവ്വസുരാലയമൊക്കെ
സാൎവ്വരപുത്രൻ തിരഞ്ഞു, കണ്ടില്ല;

ചൊവ്വോട്ടു പ്രാപ്താളവ്യ-
വ്യാജം പോയ്ത്തിരഞ്ഞിതവനത്രെ. 9

അവിടെയെങ്ങും കാണാഞ്ഞിട്ടു തിരിച്ചുവന്നു ബ്രാഹ്മണന്റെ അടുക്കലേക്കു ചെന്നു എന്നാണ് അർജ്ജുനന്റെ കൂടെ അയച്ചിരുന്ന കിങ്കരന്മാർ പറഞ്ഞത്.

നാരദൻ—എന്തൊരു വിദ്യയാണ്? നിങ്ങളുടെ ആരുടെയും അധീനത്തിലില്ലാതെകണ്ടു മരിച്ചു ആരും വല്ലദിക്കിലും പോകുമോ?

യമൻ—എനിക്കു തോന്നുന്നതു ഞങ്ങളെല്ലാം
ജനിപ്പാൻ കാരണമാദിദേവൻ
അനല്പശീലൻ വിഭു വിഷ്ണു താനേ
നിനയ്ക്കിലല്ലാതിതു കിട്ടുകില്ല.

എന്നാണ്.

നാരദൻ—അങ്ങിനെ വരാം. ഭഗവാൻ തന്റെ ഒരു കലയായ അർജ്ജുനനെ ഭൂലോകവാസംകൊണ്ടുണ്ടായ അഭിമാനാദിദോഷങ്ങളെ കളയുവാനും, കീർത്തി കളയുവാനുമായി ചെയ്യു കൌശലമായിരിക്കണം.

യമൻ—അങ്ങിനെതന്നെ വരാനേ സംഗതിയുള്ളൂ. അതുകൊണ്ടല്ലേ ഈ ബ്രാഹ്മണപുത്രന്മാർ മരിച്ചെന്നു കേട്ടിട്ട് ഒരു പരിഹാരം ചെയ്യാതെ മായാമനുഷ്യനായ ഭഗവാൻ ശ്രീകൃഷ്ണൻ മിണ്ടാതെ ഇരുന്നത്.

നാരദൻ—ഇനി അർജ്ജുനന് അഭിമാനാദിദോഷങ്ങളൊക്കെ തീർന്നു വളരെ ഗുണം വരുന്നതിന്ന് ആ

നാകുലമായ നിർവ്വേദം ഫലാനേ ഭിക്കായി. അതിന്നു് ആ ബ്രാഹ്മണന്റെ കഠോര നിന്ദാവാക്കുകൾകൂടി കേട്ടാൽ അധികം നന്നായിരിക്കും.

യമൻ—അതുവ്വ്.

നാരദൻ—എന്നാൽ ഞാൻ ബ്രാഹ്മണന്റെ ശകാരവും ഞാനെത്ത അർജ്ജുനന്റെ പ്രവൃത്തികളും മറ്റും കേൾപ്പാനും കാണ്മാനും പോകട്ടെ.

യമൻ—അങ്ങിനെതന്നെ.

(എന്നു പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ബ്രാഹ്മണനും അർജ്ജുനനും പ്രവേശിക്കുന്നു)

അർജ്ജുനൻ—(വൈലക്ഷ്യത്തോടുകൂടി)

ഇക്കാണും ഭുവനങ്ങളൊക്കെയഴകിൽ—
പ്പോയിത്തിരഞ്ഞേനഹം
ചൊൽക്കൊള്ളും തവ പുത്രനെ ദ്വിജമണേ!
കണ്ടീലൊരേടത്തിലും;
തൽക്കാലം യമനിന്ദ്രനെന്നു മുതലാം
ദേവാലയം ഭൂതലം
ഒക്കപ്പെട്ടഹിരാജ്യമെന്നിവ തിര—
ഞ്ഞീടാതെയില്ലത്രമേ. 95

ആത്മശക്തിസമമായ് ശ്രമിച്ചു ഞാൻ
ആത്മചിത്തമേ! കിടച്ചതില്ല തേ

ആത്മജരന്റെ കഥകൂടിത്ത്യയഗ്നിയിൽ
സ്വാത്മനാശമങ്ങു ചെയ്യുന്നുണ്ടു ഞാൻ. 96

ബ്രാ—(ദൈന്യത്തോടുകൂടി)

മുന്നേ ചൊല്ലീലയോ ഞാൻ മുരരിപുഭഗവാൻ
കൈക്കൊള്ളാഴിച്ചോരളിക്കിൽ
താനേ പോററിക്കൂടിടേണമെന്നതു? തവ പൊയ്യിൽ
കോയിമ്മപ്പോഴൊട്ടും;
ഞാനേപോകരുന്നോ ജയിപ്പാൻ ത്രിഭുവനമിതഹോ
കാണ്ക ഗാണ്ഡീവമെന്നും
വീമ്പോരോന്നന്നാളോതീട്ടാത്ത ഫലമിവിടെ-
ക്കണ്ടതഗ്നിപ്രവേശം. 97

കണ്ണുകൾ വില്ലുമായിട്ടിവനുടെ തലയിൽ
ക്കൂടിയാടീട്ടുമുണ്ടെൻ
കണ്ണിൽ കാണും തുടർന്നീടുകിലിതി പലതും
മേനി ചൊല്ലുന്നനേരം
തള്ളിക്കൊണ്ടാളി വകപ്രഭാവിതി കരുതീ-
ലന്നു ഞാൻ കാലദോഷം;
തിട്ടിൽ കാണില്ല വീണ്ടും തിരമാടിനിയുടൻ
പട്ടണ്ണായ് ഭ്രമിക്കാം. 98

എന്തൊരു കഷ്ടമാണ്. എന്റെ വിഡ്ഢിത്തം വിചാരിച്ചുനോക്കൂ. ശ്രീകൃഷ്ണഭഗവാൻ വിചാരിച്ചാലും സാധിക്കാൻ കഴിയാത്തത്, താൻ സാധിപ്പിക്കാമെന്നു വിചാരിച്ചു ഭ്രമിച്ചുവല്ലോ.

ഞാനെന്നമന്ദൻ ശയ്യയേറ്റു ഫൽഗുന നിന്നിമേലിൽ
മാനമൊന്നാട്ടും തവ സുഖം തങ്ങളെന്നിവണ്ണം
ദീനതമകളൊഴിയുവാൻ പലതും പാരമേതൻ
ഹീനാർത്ഥനാം തവ പകിട്ടുകളിൽ ഭ്രമിച്ചു. 99

എന്നിക്കളെപ്പുരായിപ്പലരുമവനിയിൽ–
പ്പാർത്ഥനപോലുള്ളവരി–
മാനംകെട്ടോർ കയ്യിൽപ്പണമുടയവരിൽ–
ത്തന്നെ ധാരാളമുണ്ടാം
നൂനം ഭൂപാലരായിട്ടുകിലിനിയുമനേക–
മുണ്ടുണ്ടോ നൃപാല–
സ്ഥാനം കേവലനായാലറിവുടയവനും
മൈശ്വര്യങ്ങളാകുമല്ലോ. 100

സത്യം ധർമ്മം ശൌര്യമെന്നുള്ളതെല്ലാം
നിത്യം പാർത്താൽ പാർത്ഥനിൽ സിദ്ധമല്ലേ?
മൃത്യുലോകത്തിലെന്നാലെങ്ങുന്നറിഞ്ഞോ
മർത്ത്യരേഖളിലെല്ലാമശ്ലീഷ്യനാംപോൽ. 101

കാലാരാതിയതാം പുരാരിഭഗവാൻ–
താനെന്തു? താപനമെങ്ങടോ?
രോചലരെന്നാൽ കണ്ണനെന്തു? ചതിയു–
ള്ളതെങ്ങനെയോർക്കാതെ ഞാൻ
ബാലന്മാരുടെ രക്ഷണയ്ക്കു മതിയാ–
മിപ്പാർത്ഥനെന്നോർത്തതെൻ
കാലക്കേടിതിയാതെ നിന്നിൽ നിയതം
വിശ്വസ്തനായ് വന്നിടും? 102

കരിയുമെന്നതമോർത്തിട്ടു ജീവിച്ചിരുന്നു—
പെരിയൊരഴലതാം തീയുള്ള ചൊള്ളിക്കയെന്നും.

ആയതുകൊണ്ടു വേഗം അഗ്നിപ്രവേശം കഴിക്കതന്നെ.
ബ്രാ—ദാരിദ്ര്യസാധനന്മാരിരിക്കുന്ന ആളുകൾക്ക് അഗ്നിപ്രവേശത്തിൽ കടിവരാൻ പാടുണ്ടോ?
അർജ്ജുന—അങ്ങുന്നു പറയുന്നതു ശരിയാണ്. അഗ്നിപ്രവേശം ചെയ്യേണ്ടതായിവന്നു ഇനിക്ക്. അതിന്നു മടിയില്ലതാനും.

മടികൊണ്ടമരുന്നതല്ല ഞാൻ പ-
ട്ടടക്കൂട്ടിത്തരുവാൻ തരത്തിലിപ്പോഴും
പട്ടവരെയൊരു മർത്ത്യനില്ലതാനൊരാ-
ട്ടിട നിൽക്കേണ്ടിവരുന്നതുന്നതാഞാൻ! 110

ബ്രാ—ഞാൻ പട്ടട കൂട്ടിത്തരാമല്ലോ. ഒരാളുടെ സത്യം രക്ഷിപ്പാനായുന്നേടത്തോളം സഹായിക്കേണ്ടതല്ലേ? (എന്നു പട്ടട കൂട്ടിക്കൊടുക്കുന്നു)
അർജ്ജുനൻ—(നോക്കീട്ട്)

മുമ്പിൽപ്പൊങ്ങിപ്പരന്നീടിന പുകയതിനാൽ
ദിക്കു കാണാതെയായി,
വയ്മ്പായ്പ്പൊട്ടിത്തുടങ്ങി വിറകുകളിടയിൽ
ജ്വാല കണ്ടും തുടങ്ങി,
അമ്പമ്പോ ദ്ദൂരെ വാങ്ങീ പുക സകലജനം
കാണുമാറങ്ങു പൊങ്ങീ
ജൃംഭിച്ചീടും പ്രതാപസംഘമൊടടനധികം
തിങ്ങിമിന്നിത്തുടങ്ങീ. 111

അതുകൊണ്ടു തീയ്യിൽ ചാടുകതന്നെ.

(എന്നു ഗാണ്ഡീവം കയ്യിൽ പിടിച്ചുംകൊണ്ട്
അഗ്നിക്കു പ്രദക്ഷിണം വെക്കുന്നു)

ബ്രാ—(സംഭ്രമത്തോടുകൂടി വിചാരം) അയ്യോ! ഈ വിദ്വാൻ
തീയ്യിൽ ചാടിക്കളയുമോ! അതു കഷ്ടംതന്നെ.

തനിക്കുതാമനാത്തപടിക്കു പാർത്ഥ-
നെനിക്കു ചെയ്യുന്നുപകാരമെന്നാൽ
കനക്കുമാറെത്ര വയോധശക്തി
ജനിക്കയാൽ പൊങ്ങിയതത്രെയുള്ളൂ. 112

ഇദ്ദേഹത്തിന്റെ ബുദ്ധിഗുണവും യഥാശക്തി ചെയ്യു ഉത്സാഹവും വിചാരിച്ചാൽ ഞാൻ വളരെ സന്തോഷിക്കേണ്ടതാണ്. അങ്ങിനെയിരിക്കുമ്പോഴും,

വരട്ടെ ചെവികളൊട്ടുടൻതളിർ
കീറിടുമാറതികഠോരവചനങ്ങളും
കോപിച്ചുരഞ്ഞതിനെന്നാൻ-
ക്രൂരതാമതകന്നതന്നെ പറയേണം. 113

(അർജ്ജുനനോട്)

ഹേ അർജ്ജുനാ! ഛീ! തീയ്യിൽച്ചാടുകയും മറ്റുമൊന്നും വേണ്ട. എന്നല്ല,

സത്യഭംഗമിതുകൊണ്ടു വന്നൊരീ-
കിൽബിഷമതു ഞാൻ തപസ്സിനാൽ
തീർത്തിടാം തവ ഗുണം നിനയ്ക്കുവാ-
ഥാർത്തിയുണ്ടു തവ ദാരമാർക്കിൽ മേ. 114

അർജ്ജു—(ഓർത്തുംകൊണ്ട്)

ഇവിടത്തെ തപസ്സുകൊണ്ട് എന്റെ സത്യഭംഗദോഷത്തെ കളയാൻ ഇവിടേക്ക ശക്തിയുണ്ടെങ്കിലും ഒന്നു വിചാരിച്ചുനോക്കൂ. ദുര്യശസ്സു കളയാൻ പാടവമെന്ത്?

വിപ്രന്നുടെ പുത്രനെ വിരവൊടും
രക്ഷിച്ചതില്ലെങ്കിലോ
ക്ഷിപ്രം കത്തിയെരിഞ്ഞിടുന്ന കനലിൽ
ചാടുന്നതുണ്ടിങ്ങിനെ
അപ്പോളർജ്ജുനനന്റെ മെയ്യു ശപഥം
തീച്ചുട്ടുപേടിച്ചു വി-
ട്ടിപ്പാരം പാർത്തുവരുന്നവർന്നാരയശ-
സ്സുൽക്കാരനനിക്കാകുമോ? 115

ചാവുന്നതാണു ഗുണമീയയശസ്സു കേട്ടു
വേവുന്ന ചിത്തമൊടു വാണവരന്നതേക്കാൾ,
ഹേ വന്ദ്യവിപ്രവര! ഞാനതുകണ്ടു ചാടാൻ
പോവുന്നു തീയ്യതിലനുഗ്രഹമേകണം മേ. 116

ബ്രാ—എന്നാൽ കടുന്നതു പറഞ്ഞാലൊന്നും ഫലിക്കില്ലെന്നാണ് തോന്നുന്നത്.

വാശിപിടിച്ചാലതിലൊരു
വീശമൊഴിയുന്നതല്ല ബാഹുജൻ
ശ്രീശിവശിഷ്യൻ പാർത്ഥന്റെ
മോശത്തമായി വാശികേറിയത്. 117

അഞ്ചാമങ്കം

(അനന്തരം നന്ദനും സുദർശനനും പ്രവേശിക്കുന്നു)

നന്ദൻ—

ആരാണു ഞാനെത്രനാളായഖിലപ്രതികലാ-
പൂർണ്ണനായിട്ടു കണ്ടി-
ട്ടിങ്ങതാണെന്നു ബോധം പോക, യദുവരൻ
കൃഷ്ണനല്ലേമിചിട്ടോ?
ചഞ്ചാരിത്വം കലർന്നീടിന തവ മനകോ-
ണല്ലയോ വാസുദേവൻ
മണ്ടാതെ കൊണ്ടാട്ടുക്കീ മധുമതശിഖപാ-
ലാളിക്കുചരലജാലം.

സുദർശനം—അതേ; ഞാനിത്രനാളും ദ്വാരകയിലായിരുന്നു.
ഇപ്പോഴൊരു കാരണംകൊണ്ടിവിടെ വന്നു എന്നേ
ഉള്ളൂ.

നന്ദൻ—എന്താ കാരണം?

സുദ— കണ്ണൻതിരുവടിയെയ്യുന്ന
തിണ്ണന്നപ്പുരത്തിനാട്ടമൊത്തമിച്ചു
അർണ്ണോജനേത്രനെയോ
കണ്ണിഹ കാണ്മാൻ വരുന്നു വിരവോടെ. 122

നന്ദൻ—ഓ! ശരിതന്നെ, വരുത്താനായിട്ടു സാഹസിച്ചിട്ടുണ്ടെന്നു
എനിക്കറിവുണ്ടല്ലോ. കൃഷ്ണാർജ്ജുനന്മാരെ ഇവിടെ വരു
ത്തുന്നതിനുവേണ്ടി ബ്രാഹ്മണപുത്രന്മാരെ പത്തുപേരെയും
ഇവിടെ കൊണ്ടുവന്നിട്ടുണ്ടല്ലോ. അവരെ കണ്ടു പരിഭ്രമ
ത്തിൽ ഞാനതോർത്തില്ലെന്നേയുള്ളൂ.

സുദർശനം—ശരിയാണതു്.

ബന്ധുക്കളെയൊക്കെപ്പോട്ടു കണ്ടിട്ടമ്പോ-
ളന്തികയുള്ളോർക്കും പ്രമദോദയത്താൽ
ചിന്തിക്കയില്ലാപ്രകൃതങ്ങളൊന്നു-
മെന്താക്കമെന്നാലെപ്പളിവാംവരെള്ളും. 123

ജയൻ—എങ്ങിനെയാണവർക്കിങ്ങോട്ടു വരാൻ സംഗതിവന്നതു്. ബ്രാഹ്മണന്റെ ഇനിയുണ്ടാവുന്ന പുത്രനെ ഞാൻ രക്ഷിച്ചുതരാമെന്നർജ്ജുനൻ സത്യംചെയ്തു എന്നും ആ കുട്ടികളെ ഇങ്ങോട്ടു കൊണ്ടുവന്നതിന്റെ ശേഷം അർജ്ജുനൻ ഉത്സാഹശക്തികൊണ്ടു തന്നാൽതന്നെ വരികയില്ലാത്ത ഈ ലോകങ്ങളല്ലാതെ മററുദിക്കുകളിലെല്ലാം അന്വേഷിച്ചിട്ടും കിട്ടിയില്ലെന്നും പിന്നെ സത്യഭംഗം വരാതിരിപ്പാൻവേണ്ടി അഗ്നിപ്രവേശം ചെയ്വാൻ ഭാവിക്കുന്നു എന്നും നാരദൻ വിഷ്ണുഭഗവാനെ അറിയിച്ചപ്പോൾ ഞാൻ കേട്ടു. പിന്നെ പറഞ്ഞാൽ മതി.

സുദർശനം—

തിയ്യിൽ ചാടുന്നനേരം തിരമേട്ടു ഭഗവാൻ
വാസുദേവൻ 'സഖേ! നീ
ചെയ്യല്ലേ സാഹസം ചൊല്ലി'തി ധൃതിയോടുടൻ
തിയ്യിൽനിന്നങ്ങിറക്കി
കയ്യോടേ പാർത്ഥനോടും കളരുചി കലരും
കാണ്മനത്തേരിലേറി-
ട്ടുഗ്രം മോദാൽ പടിഞ്ഞാട്ടധികജവമൊടും
സൂതനായ്ത്തെളിച്ചിടിപ്പാൻ. 127

വന്നുകൂടിയ കണ്ണനെക്കണ്ടപ്പൊഴും
ഖിന്നനായി വിജയൻ പ്രമോദയാൽ. 129

അപ്പോഴം അർജ്ജുനൻ

ഇപ്പോഴുമില്ലൊരു ഫലം മമ കണ്ണുകൾക്കു
ചിൽപുരുഷന്റെ തിരുമേനി തിരിച്ചു കാണ്മാൻ
കെല്പോടുമിത്തിരി മിഴികൾക്കു വന്നു പൊട്ടി-
ട്ടപ്പൊളാലോകമെന്നിഹ കാണുക കാന്തിചക്രം. 130

എന്നർജ്ജുനന്റെ മൊഴിയാൽ ഭഗവാന്റെ ദൃഷ്ടി-
യന്നേരമഞ്ജനത്തിൽ ദൃഢമായി വന്നു കണ്ടു
പിന്നെ പ്രഭാകരനെയും പ്രദീപോപമയാക്കി
ന്നതിപ്പെട്ടതിയത്ഭുതാംശുകളൊന്നുമന്ന ഞാൻ. 131

അങ്ങനെ കാച്ചു പോന്നപ്പോൾ

ഗോവിന്ദസ്വാമിതന്നത്ഭുകളൊട്ടു കിടയാതെ-
ള്ളോകല്ലോലജാല-
ശ്രീ വന്നീടുന്നൊരപ്പാൽക്കടൽ വെള്ളമെല്ലാ-
മോടു കാണായി ദൂരെ
ആവുന്നൊരളവന്നാലയത്തു വള്ളെ-
കണ്ടു കൊണ്ടോടി മേലെ
പോവുന്നേരത്തു കാണായിതു കനകമഹാ-
ശോഭമാം ദ്വീപമഗ്രേ. 132

ദൈവക്ഷേത്രമതിലായവർ വന്നിറങ്ങി
ശ്രീകണ്ടു വന്നുള്ളമീപ്പുരി കണ്ടു കണ്ടു

ദൈവകല്പോവിഷ്ണുമയരാമിവർ പോരുന്നു ഞാനും
കൂർമ്മകൊണ്ടു നിനന്നയിഹ കണ്ടുമികള്ളു വന്നേൻ. 133

എന്നാൽ അവരുടെ പിന്നാലെ നോക്കാംപോവാം.

(എന്നു രണ്ടാളും പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ശ്രീകൃഷ്ണാർജ്ജുനന്മാർ തേരിൽ കേറി പ്രവേശിക്കുന്നു)

ശ്രീകൃഷ്ണൻ—

കണ്ടില്ലേ പാർത്ഥ! പാരം പുകൾപെരുകിടുമീ-
പ്പട്ടണം ഉജ്ജ്വലതരം-
കൊണ്ടല്ലേ നോക്കു മന്നീസൗധമതിലിടയിൽ
കല്ലു രത്നങ്ങളല്ലേ
വേണ്ടില്ലേ മറ്റു നാം കണ്ടവയിലിതുവിധം
ശോഭയെന്നല്ല ലേശം-
കൊണ്ടില്ലേ സാമ്യമോതാൻ സകലജഗതിയിൽ
സർവ്വവും നോക്കിയാലും. 134

അർജ്ജുനൻ—(നോക്കീട്ട്)

പാലാഴിക്കടലത്രയല്ല കറയും
പൊന്നാണു തറവുള-
ങ്ങാലാണിങ്ങിഹ കല്ലുകൂടിയതിലും
പാർത്താലിതാണുത്തമം

കാമസ്വഭാവികളവരവർ
കാമംപോലെ നടത്തുമെന്നാലും
ശ്രീമുരനാശനകൃപയാൽ
ക്ഷേമം മോക്ഷത്തിനുള്ളമട്ടുണ്ട്. 139

സംസാരദുഃഖമൊന്നുമനുഭവിക്കേണ്ട.

(രഥവേഗം നടിച്ചിട്ട്)

ഇവരെ കണ്ടുവോ?

വെള്ളപ്പുള്ളുകിമനതിരാം നിറമോട്ടു നില-
പ്പുള്ളിപ്പുള്ളപ്പുടവ നല്ലഴകോട്ടുടുത്തു
ഉള്ളം തെളിഞ്ഞു നിജകാന്തമരോടൊരുത്തു പാടി-
പ്പുള്ളിക്കളംശമിഴിമാർ സുഖമാർന്നിടുന്നു. 140

അർജ്ജുനൻ—(നോക്കീട്ട്)
ഇവരുടെ ശിരസ്സിലൊക്കെ പടം കാണുന്നുണ്ട്.
എന്നുതന്നെയല്ല,

പാട്ടുപാടുന്നനേരത്തി-
ക്കൂട്ടർ കാണുന്നതില്ലഹോ
കിട്ടും കാതും കണ്ണുമൊന്നാ-
യിട്ടാവാമേവമായത. 141

ഇവരൊക്കെ അനന്തന്റെ വംശത്തിലുള്ളവരായിരി-
ക്കും, അല്ലേ?

ശ്രീകൃഷ്ണൻ—അതെ.

സൂക്ഷ്മദൃഷ്ടിയിവർ കൊള്ളുകില്ലഹോ
ശൌര്യമുള്ള വകയാണുകേവലം

ധൈര്യമൊട്ടറികിലവർക്കിഴും വിരോധി
വീര്യമുണ്ടുലക ചുട്ടെരിപ്പുവാൻ. 142

എന്നാലും ഇവർ പരോപദ്രവാദിദോഷം ഒന്നും ചെയ്യുകയില്ല. എന്നുതന്നെയല്ല വളരെ ജ്ഞാനമുള്ളവരുമാണ്. വിശേഷിച്ചും ശബ്ദശാസ്ത്രത്തിങ്കൽ വളരെ പണ്ഡിതന്മാരാണ്.

അർജ്ജുനൻ—അനന്തന്റെ വംശമല്ലേ?

(ഭാവഗം നടിച്ചിട്ട്)

കാർവർണ്ണം കണ്ണു നാലാക്കുളതരകനകം
പോലെയുള്ളൊരു വസ്ത്രം
കൈവന്നിട്ടും കൃപച്ചുൺകൊടി കടിമതിയായ്—
ചാർത്തിടും കീർത്തിചന്ദ്രം
ശ്രീവത്സം മാർവ്വിടത്തിൽ പലവിധമിയലും
ശംഖചക്രാദിചിഹ്നം
ഗോവിന്ദരായമയെന്നീവക കലതമൊതി—
ളുടരാരായിരിക്കാം? 143

ശ്രീകൃഷ്ണൻ—

വളരെ വളരെക്കാലം ഗോവിന്ദന്മാ—
ക്കരവിന്ദാരിലായ്
തെളിവൊട്ട വിചാരിച്ചിട്ടുമാനമിതം
ഹരിരൂപരായ്
തെളിവിലരന്നോരാണിക്കണ്ട ലോ—
കൃരിവർക്കിനി—
ക്കളവു പാകല്ലെന്നും സംസാരസം—
ഗതിയില്ലടോ. 144

അർജ്ജു—ഇവരെപ്പോലെ, ഇത്ര ഭാഗ്യവാന്മാരായിട്ടാരുമി
ല്ല. (എഴുന്നു തൊഴുന്നു)

ശ്രീകൃഷ്ണൻ—(ഒരാളെ വിശേഷിച്ചു കാണിച്ചിട്ടു)
ഇദ്ദേഹമാരാണെന്നറിയുമോ?

ശ്രീകൃഷ്ണൻ—സാക്ഷാൽ പ്രഹ്ലാദനാണ്.

സാരംകൂടാതെ കൂട്ടുപടി ചെറിയതാം
കേതികൊണ്ടിട്ടു താതൻ
ഭേദപ്പെടാതെ ചെയ്തിട്ടിലുമകമിളകാ-
തന്നു ഗോവിന്ദപാദം
വാരംകൈവിട്ടൊഴിപ്പിച്ചിട്ടുമതിസുകൃതി-
ക്കാതലാകുന്നൊരിപ്ര-
ഹ്ലാദൻതന്നോടുതുല്യം പറയുക മറ്റുമിൽ-
ക്കേതൊരാളാണു പാരിൽ? 145

ഇദ്ദേഹമിപ്പോൾ ഞങ്ങളെ കണ്ടിട്ടെതിരേറ്റു വരുന്നു.

അർജ്ജു—(നോക്കീട്ട്)

ധാടിപൂണ്ട ജടയും ചെറിയൊരാ-
ത്താടിയും കരമതിങ്കൽ വീണയും
പാടിടും വടിവുമായി നാരദൻ
പാടിമയത്തിട്ടുവരുന്നു കണ്ടിതോ? 146

ശ്രീ—കൃ—(നോക്കി പുഞ്ചിരിയിടുന്നു.)

അർജ്ജു—ഈ വരുന്നവരൊക്കെ ആരാണ്? വിഷ്ണുവിനെപ്പോ
ലെതന്നെ ശംഖചക്രാദിചിഹ്നങ്ങളോടുകൂടിയിരിക്കുന്നു.

ശ്രീ—കൃ—നന്ദോപനന്ദാദികളായ പാരിഷദന്മാരാണ്.

(രണ്ടാളെ ചൂണ്ടിക്കാണിച്ചിട്ട്)

ഇവരെ രണ്ടാളെ അറിയുമോ?

അർജ്ജു—ഇല്ല.

പണ്ടുദ്ദണ്ഡബലം കലർന്നൊരു ഹിര-
ണ്യാക്ഷാസുരാധീശനായ്
വീണ്ടും കേൾക്കുക കുംഭകർണ്ണദശനീ-
ചാരീന്ദ്രനായ്പിന്നെയും
കൊണ്ടാളും ബലി ദന്തവക്ത്രനൃപനായ്-
ത്താനും ജനിച്ചാരു വൈ-
കുണ്ഠശ്രീഗൃഹപാലനാം വിജയനാ-
മെന്നാലറിഞ്ഞീടണം. 147

അർജ്ജു—എന്നാലിദ്ദേഹം

ഹിരണ്യകശിപുത്വത്തോടമരവൈരിയായ്പ്പോണമാ-
ഹിരണ്യപുരലങ്കയിൽ ദശമുഖത്വമാർന്നും സഖേ!
വരേണ്യശിശുപാലനായ്പ്പിഴിതചേദിയിൽ പാർത്തുമ-
ന്നിതന്നൊരതിവിഷ്ണുനാം ജയനുമായി വന്നീടണം.

ശ്രീ—കൃ—അങ്ങിനെതന്നെയാണ്.

വിരവോടു നമ്മുടെയൊരാഗമം മനം-
നിറച്ചാർ മോദമോടു കണ്ടുകൊണ്ടിവർ
ജവമോടുകൂടിയെതിരേറ്റിടുന്ന നോ-
ക്കവിപന്നമോദമൊടടുത്തു ചെല്ലണം. 149

അർജ്ജുനൻ—(വിചാരം)

ചലിയ്ക്കുമാനന്ദജലങ്ങളേറെ—
യൊലിയ്ക്കുമാക്കണ്ണിണ ചിമ്മിടാതെ
കലക്കമററീടിന കേളിയോടു—
ജ്വലിക്കുമീ മാന്യരടുത്തവല്ലോ. 150

അടുത്ത ചെല്ലുകതന്നെ
(എന്നു രണ്ടാളും പോയി)

---

ആറാമങ്കം.

(അനന്തരം നാരദനും പ്രഹ്ലാദനും പ്രവേശിക്കുന്നു)

നാരദൻ—

കൊണ്ടൽവർണ്ണനൊട്ടുമൊത്തു പാർത്ഥനെ—
ക്കൊണ്ടുചെന്നു ഹരി കൌശലത്തിനാൽ
വീണ്ടുമായവരെയൊന്നു കാണുവാൻ—
വേണ്ടിയൊന്നിഹ വേണമെത്രയും. 151

പ്രഹ്ലാ—

പൂർണ്ണാവതാരമയനായ മുരാരിയേയും
കർണ്ണാരിയെയുമഴകോടു രമാമണാളൻ
കർണ്ണംകവിഞ്ഞ മിഴികൊണ്ടൊരു നോക്കു കാണ്മാൻ
ഇന്നും വരുന്നിതു നമുടെ ഭാഗ്യമത്രേ. 152

സർവ്വകലാസമ്പൂർണ്ണനായ വിഷ്ണുദേവനെ കാണ്മാൻ

ല്ലാ. ഇനിക്കു ശ്രീകൃഷ്ണനേയും അർജ്ജുനനേയും കണ്ട പ്പോഴും വിഷ്ണുദേവനെ കാണുന്നതിനൊക്കാറും ഭക്തിയോ വിശ്വാസമോ ഒന്നുമൊരു കാര്യവും തോന്നിയില്ല.

എന്നുതന്നെയല്ല,

ഇപ്പൊഴൊട്ടുമിഹ കൃഷ്ണർ വന്നു ക-
ണ്ടിട്ടൊരുമുള്ളവായികതങ്കിലും
വിട്ടുപോയല്ലയു കണ്ണു പോരയോർ-
മറ്റു തെല്ലിട മലച്ചുനിന്നു ഞാൻ. 153

ആട്ടെ, അവർ വിഷ്ണുദേവനെ കാണ്മാനായിട്ടു പോയോ?

നാര—സാക്ഷാൽ വിഷ്ണുദേവന്റെ മന്ദിരത്തിനു പ്രദക്ഷിണമായിട്ട് അകത്തേക്കു കടന്നു. അത്രത്തോളം ഞാൻ കൂടെ പോയിരുന്നു.

പ്രസ്ഥാ—ആട്ടെ, ദേവനെ കാണുക കഴിഞ്ഞിട്ടവർ തിരിയെ വരുമല്ലോ. അപ്പോഴും ഒന്നുകൂടി കാണാം. നേരക്ക് ആ വരവു നോക്കാൻ പോക.

(രണ്ടാളും പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ശ്രീകൃഷ്ണനും അർജ്ജുനനും പ്രവേശിക്കുന്നു)

ശ്രീകൃഷ്ണൻ—

അതിലസന്മണി വെച്ചു പതിച്ചു പൊ-
ന്നതിലു കാണുക കണ്മണി ചിന്നിടും,

ഇതു ലസിപ്പതു ഗോപുരമെന്റെ നോ-
ക്കിതിലെ വേണമകത്തു കടക്കുവാൻ. 154

(ഗോപുരപ്രവേശം നടിച്ചിട്ട്, നോക്കീട്ട)

ചാലെ കാണുന്ന സൗധോപരി നിരനിരവേ
നീലരത്നപ്രകാശ-
ത്താലെ മിന്നുന്ന തോരാവലി ശശിയിലെഴും
നൽകളങ്കത്തെപോലെ
കാലെ കാണുന്ന കാന്ത്യാ കലിതരകമനീ-
വക്ത്രപത്മങ്ങളും മേലെ
ചേലേറും നൽകളങ്കേ വിലസുമളങ്ങളി-
ന്ദുക്കളും മിന്നുമാപോലെ. 155

അരവിന്ദമതിൽ ഷട്പദംപോലെയി-
ക്കമനിമാർവദനേ നയനങ്ങളും
അമരനന്ദന! കാണ്ക ലസിപ്പതി-
യമലമന്ദിരമെത്ര മനോഹരം, 156

ഈ ഭവനത്തിലാണ് വിഷ്ണുദേവൻ എഴുന്നള്ളി ഇരിക്കുന്നത്. (മുന്നിൽ നടന്നിട്ട്) ഇതാ ഗരുഡൻ വരുന്നു.

(അനന്തരം ഗരുഡൻ വന്ന് ആചാരോപചാരങ്ങളും ചെയ്യുന്നു)

കൃഷ്ണൻ—

അല്ലേ ഗരുഡ! ഭവാൻ പോയ്
ചൊല്ലേണം ദേവനോടിവിടെ ഞങ്ങളും
ചൊല്ലവും നാഥമിഴി-
തെല്ലുള്ളാൻ കാത്തിടുന്നതെന്നായി. 157

യുകമിപ്പെട്ട വിചാരമാമഴുത്തു സേവി-

ച്ചാദരത്താൽ ചേൽ-

ലകരിപ്പൂങ്കൊടിയായൊത്തൊഴിന്നാന മഹാ-

ന്മാക്കായ് നമിക്കുന്നു ഞാൻ. 163

വിഷ്ണു—(പുഞ്ചിരിയിടുന്നു)

ശ്രീശീലവതി—(വലിയ കുട്ടിയെ എടുത്തിട്ട്)

അമ്മേച്ചു നിന്റെ ചിറികാലമിതിനൊ മോഹ-
മമ്മിന്നതി നൽകിട്ടുമെന്നാനു ചിറിച്ചുകണ്ണി;
കാണ്മിക്ക തെല്ലു ചില പല്ലുകളും വന്നുള്ളൂ-
യുമ്മേച്ചു കാട്ടുമകനെ ഭൂവമൊന്നുയർത്തി. 164

(കുട്ടിയെ ഉമ്മവച്ചു മുലകൊടുക്കുന്നു)

വിഷ്ണു—(ബ്രാഹ്മണപുത്രരോട്)

കേൾക്കേണമേ പ്രിയമെഴുന്ന കിടാങ്ങളേ! കൺ-
ണോരക്കണ്ടാചരനമഹോ ജനനിയ്ക്കുമെന്നാൽ
ഇക്കണ്ടൊരാളുകളതിന്നിഹ നിങ്ങളെ ഞാൻ
കല്യാണമോടാവതിനു വന്നിതു പോകയല്ലീ? 165

കുട്ടികൾ—

അച്ഛനമ്മയുമുണ്ടോ
മെച്ചമൊടിഹ നിങ്ങൾക്കിട്ടു ഞങ്ങൾക്ക്
തീർച്ചയായിട്ടുന്നു പോരെ-
ന്നായ് മെച്ചുല്ലത്തെ വിഷാദമാണതഹോ. 166

വേണ്ടാ വിഷാദമിഹ നിങ്ങടെ താതനോടൊ-
ക്കൊണ്ടാടിടും ജനനിയൊത്തിഹ ഞങ്ങൾപോലെ

ഉണ്ടാകയില്ലുഴലാതിക്കലുമിന്നിയെന്നു
വേണ്ടാ ഉൾത്താപം വരുമൊക്കവേ മേല്ക്കുമേലേ;

കുട്ടികൾ— ഇവിടുന്നു പറഞ്ഞതൊക്കെ ഞങ്ങൾക്കു സന്തോഷം. അല്ലാതെന്താ കാട്ടണം.

ഗരുഡൻ— (വിചാരം)

ഉണ്ണിയെ വിഷ്ണുവെട്ടത്തി-
ക്കണ്ണന തൽകന്ന കണ്ണനർജ്ജുനനും
തിണ്ണന്നേവമിവർക്കാ-
യെണ്ണിപ്പുത്രരും കൊടുത്തു മധുവൈരി. 168

കുട്ടികൾക്കു വിട്ടുപോവാൻ വളരെ സങ്കടമുണ്ടെങ്കിലും ശ്രീകൃഷ്ണന്റെയും അർജ്ജുനന്റെയുംകൂടെ പോവാനും രസമുണ്ടെന്നു തോന്നുമവരുടെ മുഖംകണ്ടാൽ.

വിഷ്ണു— ഇങ്ങിനെ നിങ്ങളെയുള്ളിൽ-
തിങ്ങിന മോദത്തോടൊന്നു കണ്ടിട്ടുവാൻ
ഭംഗിയിൽ നേടിയ ബാലരെ-
യങ്ങിഹ തന്നേനിന്നൊഴിഞ്ഞു മമ ഭാരം. 169

കൃഷ്ണൻ —

ഉള്ള പാരിടമടച്ചു കാക്കവോ-
നല്ല ഭാരമിവിടേക്കില്ലിതുവേ
കള്ളവാക്കുരകളേവമോതിയാൽ
കൊള്ളുമോ മനസി നാഥ! ഞങ്ങടെ? 170

പക്ഷെ അങ്ങിനെയൊക്കെ കൊണ്ടുവരാൻ ബുദ്ധിമുട്ടില്ലേ എന്നുവിചാരിച്ചു സാഹസിക്കാതിരിക്കെ.

അർജ്ജു—

ദിവ്യമതാകും മിഴിയാൽ
സർവ്വം കാണുന്ന നിങ്ങളീവണ്ണം
വ്യഥയൊടുമരുളുന്നതു-
നിർവ്യാജകളിയിലുള്ള പക്ഷമോ. 175

വിഷ്ണു—എന്നാലങ്ങിനെയാകട്ടെ. താമസംകൂടാതിനി നിങ്ങളെ തിരിയെ വന്നുകാണുവാൻ കാത്തിരിക്കുന്നു.

മാനുഷവേഷം പൂണ്ടതി-
മാനുഷമാം കീർത്തിതീർത്ത നിങ്ങളിനി
താനേ നമ്മോടു ചേരുമവാ-
മാനന്ദം വഴിയെ ഞാൻ ചമച്ചീടാം. 176

എന്നാൽ ചെല്ലു.

(പ്രദക്ഷിണംവെച്ചു നമസ്കരിച്ചു ശ്രീകൃഷ്ണാർജ്ജുനന്മാർ പോയി)

വിഷ്ണു—ഇവരെക്കാണ്മാൻ കൊതി മമ
കവിയുന്നു മനസ്സിലായതുനിമിത്തം
ജവമോടനുയാത്രയെന്നാൽ
കമലത്തോടൊന്നുകൂടി നോക്കട്ടെ. 177

(എന്നു ശ്രീയോടും ഗരുഡനോടുംകൂടിപ്പോയി)

ആറാമങ്കം കഴിഞ്ഞു.

## ഏഴാമങ്കം.

(അണിയറയിൽ)

തനയകളെല്ലാരുമൊത്തൊരുവെച്ചവും രഥത്തിൽ
ചേർന്നേ കംസാരി വിജയൻ ഹരിയോടുകൂടി
ഉന്മാദമോടിഹ വരുന്നവനെന്നു കേട്ടി-
ട്ടുന്മോഹമോടിതാ വരുന്നു ധരാസുരേന്ദ്രൻ.

(അനന്തരം ബ്രാഹ്മണൻ പ്രവേശിക്കുന്നു)

ബ്രാ—ഇതെന്തൊരത്ഭുതമാണ്! മക്കളെയൊക്കെക്കൊണ്ട
ർജ്ജുനൻ വരുന്നുവെന്നു കേട്ടിട്ടും ഇങ്ങിനെ ഇളിച്ചി
രിപ്പാണ്. വേഗം വരണേ.

ഭാര്യ—(പ്രവേശിച്ചിട്ട്)

പാരം പെരുത്തു പതറുന്ന രസം നിമിത്തം
ചേരുന്നൊരശ്രുപൊഴിച്ചുഴറി കാണുന്നില്ല;
നേരെ നടക്കുവതിനും മമ ചെന്ന ദിക്കിൽ
ചേരട്ടെയെന്നു കരുതീട്ടു നടക്കുന്നെന്നു. 179

(എന്നു പുറകിനടന്നു ഭർത്താവിന്റെ മേൽമുട്ടുന്നു)

ബ്രാ—അല്ലേ അർജ്ജുന! നമസ്കാരം.

(എന്നു ഭാര്യയെ അനുഗ്രഹിക്കുന്നു)

(അനന്തരം അർജ്ജുനനും ശ്രീകൃഷ്ണനും കുട്ടികളും പ്ര
വേശിക്കുന്നു)

ബ്രാ—(സന്തോഷാശ്രു തുടച്ചുനോക്കീട്ട്)

സന്തോഷം സഹിക്കവയ്യാതെ മോഹാലസ്യപ്പെട്ടു വീ
ഴുന്നു.

അർജ്ജുനൻ—(കൈതന്നു പിടിച്ചുകൊണ്ടിട്ട്)

അല്ലേ തപോമയനിധേ! തവ പുത്രരെത്ത-
ന്നില്ലെങ്കിലഗ്നിയതിൽ വീഴുവനെന്നുരച്ചു
ചെല്ലുമ്പൊഴീ ഹരി തുണച്ചഥ വിഷ്ണുലോക-
ത്തുല്ലാസമോടെന്നനയിച്ചു നയിച്ചു നമ്മെ. 180

അവിടെ വിഷ്ണുഭഗവാന്റെ അടുക്കൽ ശ്രീഭഗവതി യും ഭഗവാനും ലാളിച്ചുകൊണ്ടീകുട്ടികളെ കണ്ടു.

ഹരിതാൻ കൃപകൊണ്ടിനിക്കു തന്നാൻ
വിരുതോടും തവാപത്യമിതു പത്തും;
തരമോടിതു ഞാൻ ഭവാനു തന്നേൻ
പരമാശ്വാസമൊടിന്നു വാങ്ങിയാലും. 181

ബ്രാ—(സന്തോഷംകൊണ്ടിടനെഞ്ചു പൊട്ടിക്കൊണ്ട്)
അങ്ങിനെതന്നെ (ഇതു പാതിയോളം പറഞ്ഞു കണ്ണു കുഴങ്ങുന്നു)

കൃഷ്ണൻ—(വിചാരം)

ഒന്നാമനായ മകനെ വിജയൻ പിടിച്ചു
തന്നാമയറ്റു ജനനിക്കവനെ നൽകിടുമ്പോൾ
നന്ദ്യാ ഭവാനു ഗുണമാമിനി മേലിലെന്നു-
മെന്നായ് ദ്വിജൻ തലപിടിച്ചു പറഞ്ഞിടുന്നു. 182

ബ്രാഹ്മണൻ ഭാര്യയുടെ കയ്യിൽ കൊടുക്കുന്നു. ഇവർ രണ്ടാളുടെയും സന്തോഷമെന്തു പറയേണ്ടു.

രണ്ടാമത്തെസ്സുതനെ-
ക്കൊണ്ടെപ്പാർത്ഥൻ കൊടുത്തിട്ടനേരം
കൊണ്ടാടി ദ്വിജമനനും
മിണ്ടാതെ രസിച്ചുതന്നെ നില്ക്കുന്നു. 183

പിന്നെ മേടിച്ചു കുറച്ചുകഴിഞ്ഞിട്ടു ഭാൎയ്യയുടെ കയ്യിൽ കൊടുക്കുന്നു.

മൂന്നാമനെസ്സൽക്കുലോദ്ഭവനായ പാർത്ഥ-
ന്നാർന്നാണ്ടിട്ടും രസമറിഞ്ഞു കൊടുത്തിടുമ്പോഴും
നന്നായ്ച്ചിരിച്ചു കുളുർകമ്പ കലുക്കിടുന്നു
ധന്യാശയൻ ധരണീവാനവനാദരിച്ചു. 184

പിന്നെ ഭാൎയ്യയുടെ കയ്യിൽ കൊടുക്കുന്നു.

നാലാമത്തെസ്സുതനെ
കോലാഹലമൊടു കളിച്ചുനില്ക്കുമ്പോഴും
ചാലേ പാർത്ഥനഭീഷ്ടം-
പോലെ നൽകുന്നു മന്നിൽവാനവനായ്. 185

ഏ! ഏ!! ഈ വിദ്വാൻ സന്തോഷത്തിന്റെ ശക്തികൊണ്ടു കുട്ടി കയ്യിൽനിന്നു താഴത്തു വീണതറിഞ്ഞില്ല. ഒടുക്കു ഭാൎയ്യ അപ്പോഴേക്കും പിടിച്ചു.

അഞ്ചാമനാകും മകനെപ്പിടിച്ചു
താഞ്ചാലവേ കയ്യിലെടുത്തു പാർത്ഥൻ
അഞ്ചാതെ വിപ്രന്നു കൊടുത്തിടുന്നു,
സഞ്ചാരമസ്സിപ്രന്നു മോദശക്ത്യാ. 186

> ഇപ്പുത്രനാണറിക പെറ്റ കിടാങ്ങളിലും തേ-
> ജസ്സാരവാനൊരുവിധം നിരൂപിക്കിൽ മൂലം
> ഇപ്പാർത്ഥനിസ്സീമവിനയ്യേന ചൊല്ലുകണ്ട-
> ന്നംപ്പൂവിൽ വന്ന കൃപകാരണമാകയാലേ. 194

ബ്രാ—(ചിരിച്ചിട്ട) ശരി, ശരി: ഇങ്ങിനെ ഒരു ഗുണംകൂടി യുണ്ടിക്കന്. നല്ല ജാതകമാണെന്നാണ് തോന്നുന്നത്.

കൃഷ്ണൻ—(വിചാരം) ഈ കുട്ടിയെ എടുത്ത് അർജ്ജുനന്റെ കയ്യിൽ കൊടുക്കതന്നെ എന്ന് എടുത്തുകൊടുക്കുന്നു.

അർജ്ജു—(മേടിച്ചിട്ട്)

> ചിരിക്കുവാൻ വേണ്ട വലിപ്പമില്ലി-
> ച്ചെറുകിടാവിന്നുടനെങ്കിലും കേൾ
> സ്ഫുരിച്ചിടുന്നു രസമാനനത്തിൽ
> കരച്ചെറിച്ചുണ്ടു വിടുക്കുമൂലം. 195

എന്നു പറഞ്ഞു ബ്രാഹ്മണന്റെ കയ്യിൽ കൊടുക്കുന്നു.

ബ്രാ—ചിരിച്ചു സന്തോഷം സഹിക്കവയ്യാഞ്ഞിട്ട് താഴത്തു വീഴുന്നു.

കൃഷ്ണൻ—(വിചാരം) ആവൂ! കുട്ടിക്കൊന്നും തരക്കേട്ട പറ്റീല്ല ഇയ്യാളുടെ വയിറ്റത്തു പറ്റിക്കിടക്കകൊണ്ട്.

> കാന്തൻ രസിച്ചു നൽകും
> സന്തോഷാൽ കുട്ടിയെയതെന്നാലും
> താന്താൻ പെറ്റി കിടാവിനെ-
> യെന്നും സംഭ്രാന്തിയോടെടുക്കുന്നു. 19

ബ്രാഹ്മണൻ സന്തോഷംകൊണ്ടതറിയുന്നില്ല.

കാളച്ചാശപസിച്ചിട്ടു കുട്ടിയെ കാണാഞ്ഞിട്ട് അയ്യോ എന്റെ കുട്ടനെവിടെപോയി എന്നു ഭാര്യയുടെ കയ്യിൽ നോക്കീട്ട് ആയു. ഞാൻ കുറേ പേടിച്ചു.

ഭാര്യ—(ബ്രാഹ്മണനോട് സ്വകാര്യമായിട്ട്)

ഇത്രയൊക്കെ ഉപകാരംചെയ്ത അർജ്ജുനനോടും ഭഗവാനോടും ഇവിടുന്നെന്താ സന്തോഷവാക്കൊന്നും പറയാത്തത്?

ബ്രാ—

അല്ലേ തരുണി! നമുക്കീ-
വല്ലാതുള്ളോരു വലിയ സന്തോഷാൽ
ചൊല്ലാവല്ലിതുമെന്നേ-
ന്നില്ലാ തന്റേടമായതറിവില്ലേ? 197

ആകട്ടെ, ഇനി ഒക്കെ പറഞ്ഞുകളയാം.

അർജ്ജുനന്റെ അടുക്കൽ ചെന്നിട്ടു ശിരസ്സിലനുഗ്രഹിച്ചുകൊണ്ട്

ഭവൽപ്രസാദം കലർന്ന സാക്ഷാൽ
ഭവൽപ്രഭാവത്തിനൊരറ്റമുണ്ടോ!
തവ പ്രഭോ! കീർത്തികളിന്നിമേലിൽ
കവിപ്രവീരർക്കു കൃതിക്കു കൊള്ളാം. 198

എന്നുതന്നെയല്ല, ഈ മഹാസന്തോഷത്തോടുകൂടി ഞാനങ്ങേ ഒന്നനുഗ്രഹിക്കുന്നു.

അങ്ങയുടെ നാമമെല്ലാം
മംഗളമെന്നായ് വെച്ചിട്ടവൎക്ക
ഇങ്ങിനെയനവധി സന്തതി
തിങ്ങിന രസമൊടു വളൎന്നു വരുമെന്നും. 199

(ശ്രീകൃഷ്ണന്റെ നേരെ തിരിഞ്ഞിട്ട്)

ഗോവിന്ദ! നിൻകരുണ കേവലമൊന്നുകൊണ്ടോ-
ണീവണ്ണമൊക്കെയറിവുണ്ടതിനിക്കു മുമ്പേ,
ശ്രീവത്സനാകിയ ഭവാനിനി മേല്ക്കുമേലെ
ശ്രീ വന്നിടും,

(വിചാരിച്ചിട്ട്)

മമ വചസ്സിതിനെന്തിനെന്നാൽ.

സജ്ജനപാലനമീവിധ-
മൎജ്ജുനസഖനാം ഭവാൻ കഴിച്ചെന്നാൽ
ഇജ്ജനമൊന്നേ കഴിയൂ
വൎജ്ജനമെന്യേ പുകഴ്ത്തി വാഴ്ത്തീടാം. 201

കൃഷ്ണ—നിങ്ങളെപ്പോലെയുള്ള മഹാബ്രാഹ്മണർ സ്തുതിക്കുന്ന തുള്ളും, ശകാരിക്കുന്നതു വിഷമവുമാണല്ലോ. അതു കൊണ്ട്,

മഹാന്മാൎ നമന്നാൽ തോന്നുന്നതിന്നായ-
മഹാമോദമോടും കുനിഞ്ഞീടുവൻ ഞാൻ,
മഹീദേവമൌലേ! ഭവാൻപോലെയുള്ളോ-
ൎക്കഹീനപ്രസാദം ജനിക്കുംവിധത്തിൽ. 202

ബ്രാ—(മക്കളെ ഒക്കെ നോക്കീട്ട്)
(ഒമ്പതാമത്തെ മകനെ എടുത്തിട്ടു ഭാര്യയെ കാണി
ച്ചുംകൊണ്ട്)

കുഞ്ഞിക്കുട്ടാ! കുട്ടി! നീയാണിവണ്ണം
ഞങ്ങളിപ്പോഴും കാര്യമൊപ്പിച്ചതെല്ലാം;
മങ്ങുശ്രീമൽകീർത്തിയോടും വിവേകം
ഭംഗംകൂടാതെ മംഗളം വന്നിടും തേ. 203

(എന്നനുഗ്രഹിക്കുന്നു)

കൃഷ്ണൻ—(അർജ്ജുനനോട്) ഇനി ഞാനെന്താണ് ആക്കെ
ളെക്കായി സഹായം ചെയ്യേണ്ടത്?

ചിന്തും ശശാങ്കകുലവംശമണേ! ഭവാനു
സന്തോഷമാമതിവിധം സകലം ശ്രമിപ്പാൻ
സന്താപമില്ലയി സദാപി സഹായിയെന്നോ-
ർത്തെന്തെങ്കിലും പറക ഞാനതു നേരെയാക്കാം. 204

അർജ്ജു—വിപ്രപുത്രന്മാരെയൊക്കെ കിട്ടി; ഞാനും
ക്ഷിപ്രം കഴിച്ച ശപഥം ബത നേരെയായി;
ഇപ്പോഴീ ഭവാനീവിധം കൃപചെയ്തതുകൊ
ണ്ടൊപ്പിച്ചു മാധവ വിഭോ! പരിപൂർണ്ണമായി.

ഇനിയും വല്ല വിപത്തും
തനിയേ വന്നാലതൊന്നൊഴിച്ചിടുവാൻ
കനിയുംപടിയങ്ങേറിത്തു
ഘനനയനിധേ! വേണ്ടതില്ലാന്യം. 206

എന്നാലുമിതിരിക്കട്ടെ

ഭരതവാക്യം.

സജ്ജനമിഹ സൽക്കർമ്മകാ–
ണ്ഡാർജ്ജനമാം കീർത്തി ചേർന്നു വാഴട്ടെ;
ദുർജ്ജനമൊഴിയട്ടേ ഭുവി
മജ്ജനനീ ഗൌരി ദേവി കനിയട്ടെ.

(എല്ലാവരും പോയി)

ഏഴാമങ്കം കഴിഞ്ഞു.

---

പ്രാരംഭം—തുലാം ൩൦-൧൦൭൦ കാലത്ത് ൮ മണിക്കു തുടങ്ങി രാത്രി ൮ മണിക്ക് അവസാനിപ്പിച്ചു.

## ദ്വിതീയാക്ഷരപ്രാസം

---

രണ്ടാംവർണ്ണം പ്രാസം
കൊണ്ടാടി പ്രൗഢികാട്ടുമൊരു ധർമ്മം
കണ്ടാമണ്ടിയിലാക്കി-
ക്കൊണ്ടാക്ഷേപിച്ചിടുന്നു പുതിയ ചിലർ. 1

'ഇതു മാററിവെച്ചുവെന്നാൽ-
പ്പുതുമാതിരിയർത്ഥപുഷ്ടിയുണ്ടാക്കാം'
കുതുകത്തൊടിപ്രകാരം
ചതുരന്മാരല്പബുദ്ധർ പറയുന്നു. 2

'അർത്ഥത്തിനെന്തു ദോഷം,അ-
നർത്ഥം പ്രാസത്തിനാലെ വരുമെന്നോ?
വ്യർത്ഥവിചാരമിതെ'ന്നു സ-
മർത്ഥന്മാരായതിനെതിർക്കുന്നു. 3

പലതും ദൃഷ്ടാന്തപ്പടി
സലക്ഷണം പ്രാസമൂലദോഷങ്ങളും
സുലഭം കാണിക്കുന്നു
സുലളിതകൃതികളെ പൂർവ്വപക്ഷക്കാർ. 4

'പ്രാസത്തിനല്ല ദോഷം
പ്രാസത്തിൽ കൈപ്പഴക്കമില്ലാതോ
വാസന പിഴച്ചവർക്ക് ദു-
രാസദമായതിലാക്കിതിർക്കാറാം?' 5

തഞ്ചമറിഞ്ഞ കവീശ്വരർ
കമ്പൻ, തുഞ്ചൻ തുടങ്ങിയ മഹാന്മാർ

# ഉദയസിംഹൻ

---

പല മന്നവരുള്ള രാജപുത്ര-
സ്ഥലമാകുന്ന പരന്ന പാദപത്തിൽ
ബലമേറിന സാംഗ്രാമസിംഹൻ
നില 'മീവാറി'ന്നുയർന്നുമാറു വന്നു. 1

ഗതികെട്ട കുലത്തിലുത്ഭവിച്ചാ-
ക്ഷിതിഭൃത്തിൻഗൃഹശാസനായതത്തൻ
പ്രതിപത്തിവശിച്ചു കിട്ടുമത്യ-
ന്നതി സാധിച്ചിതു സാധു ബാണവീരൻ. 2

പണവും, പട്ടുമാവലും, പല്ലക്കും
പ്രണയംതോന്നുമവസ്ഥയും, ഭദ്രം
ക്ഷണമായവനന്നുത്തു രാജസേവാ-
ഗുണമെന്താതുക്കുമൊരാൾക്കു ചൈതുചില്ല. 3

പരമൈശ്വര്യമതാലി തൃപ്തനിപ്പാ-
പരനായ നിനയ്ക്കു ബാണവീരൻ
നരനാഥനെ തൃപ്തിയേകിയാടി-
സ്ഥിരമാം മന്ത്രിപദത്തിലാളുമേറി. 4

സചിവോത്തമനായിനിന്നുമായാൾ
ശുചിയാംമട്ടധികാരവും നടത്തി;
പ്രചിതപ്രണയം നൃപന്റെ ചേത-
സ്സുചിതംപോലെ ഗ്രഹിച്ചു പാട്ടിൽവെച്ചു. 5

ഹൃദയപ്രിയയായ പത്നിപോലുള്ളായ
സദയസ്നേഹനിധാനമക്കലത്തിൽ
'ഉദയൻ' നൃപനെന്നൊരുണ്ണി നാട്ടാ-
ർക്കുദയത്തിന്നയന്ന ബാലചന്ദ്രൻ. 6

അവനിൽക്കനിവാലു,മിന്ദു ദീപാ-
ളവനിക്കാരുടെ ഭാഗ്യശക്തിയാലും,
അവനീപതി ജീവിതം വെറുത്തു-
ള്ളവനീ നാട്ടിലിരുന്നിതൊട്ടുകാലം. 7

മകനെസ്സചിവന്റെ പക്കലേല്പി-
ച്ചകമേ ദൈവവിചാരമോടൊടുക്കം
സകലത്തിലുമാശ വിട്ടു നമ്മൾ-
ക്കകലത്താം പദമാർന്നു പാർത്ഥിവേന്ദ്രൻ. 8

അഴലാണ്ടൊരു നാട്ടുകാരെ മുന്ന-
ട്ടഴലാതുള്ളവിധം ഭരിച്ചു മന്ത്രി
അഴകേറിടുമക്കുമാരനേയും
പഴമക്കാരി വളർത്തി പാന്നയമ്മ. 9

ഒരു ബാലകനങ്ങവർക്കുമുണ്ടാ-
ത്തിരുമേനിക്കു സമാനമാം വയസ്സിൽ
ഇരുപേരെയുമൊന്നുപോലെ നോക്കി-
പ്പുലമാറി സമവൃത്തിയായ ധാത്രി. 10

പതിവാണിതു ബാണവീരനർവ്വു-
പതിബാലന്റെയടുത്തു ചെന്നു കാണും;

അതിവത്സലഭാവമോടു വേണ്ട-
ന്നതിനെല്ലാമൊരു ദൃഷ്ടിവെച്ചുപോരും. 11

ഒരുനാളം നരനാഥബാലനെക്ക-
ണ്ടരുവാത്സല്യമിയന്നിരുന്ന മന്ത്രി
വരമപ്പോഴം വിശാലമാകുമാശ-
ത്തെരുവിൽക്കൂടി മനോരഥം നടത്തി. 12

'അരചന്റെ മഹോദയത്തിൽ മേന്മേ-
ലരുളുദ്യോഗമിയന്നുയർന്നൊരീ ഞാൻ
ചിരമൂഴിഭരിച്ചുവന്നു; ദൈവം
നരയെന്നാഞ്ഞിനു കീഴടങ്ങിനിന്നു. 13

ഇനിയിങ്ങിനെയെത്രകാലമുണ്ടോ
തനിയെ നമ്മുടെയായ രാജ്യഭാരം;
കനിയെണ്ടാത തമ്പുരാൻ മുതിർന്നാൽ-
ക്കനിയേണം തലയെന്നു തീർച്ചതന്നെ. 14

ഇരുനാലുവയസ്സുചെന്നിതുണ്ണി-
ക്കിനിമേനിസ്സ്ഥിതിയെത്രക്കൂടിയായാൽ
ഒരു മാററമില്ലമെന്റെ ഭാഗ്യ-
പ്പുരമാളെങ്ങിനെയായിരിപ്പുമപ്പോൾ 15

കരുതേണമതേറ്റു മാർഗ്ഗമൊന്നു,-
ണ്ടരുതേ ദുഷ്ടവിചാരമെന്മനസ്സേ!
പൊരുതേണമതിന്നു ദൈവമായി-
ട്ടുരുതേജസ്സൊടു പൗരുഷം ജയിക്കും'. 16

ഉടനിമ്മട്ടാ കൊട്ടയിൽപ്പൂവറ്റിൻ-
പടലംകൊണ്ടു മറച്ചു കൊണ്ടുപോല്ലോ
നടയിൽപ്പല കാവലാളർ നില്ക്കു-
ന്നിടയിൽക്കൂടി നടന്നു നിർവ്വിശങ്കം. 28

നരനാഥകുമാരകൻ കിടക്കും
പരമപ്പട്ടു വിരിച്ച മെത്തയിന്മേൽ
തര,മമ്മൻറാ കിടാവിനെക്കിടത്താം,
മരണം പാറകിലായവൻ കൃതാർത്ഥൻ. 29

ഇഹ രാജകുലത്തിൽനിന്നു ചോരൻ-
ഗൃഹജന്മാർ പതിവായ് വെളിച്ചിരുന്നു;
മഹനീയമഹീശജീവനിന്നൻ-
മഹനീജ്ജീവിതനാശമാണു യുക്തം’. 30

ഇതി ധൈര്യമിയന്നു പാന്ന ചൊല്ലി-
ന്നതിനെക്കേട്ടു ചെറുള്ളവോൻ പകച്ചു;
‘മതി, നിൽക്കണമെ’ന്നു പാന്ന ശാസി-
ച്ചതിവേഗം നൃപബാലനെക്കടത്തി. 31

അരു ചെപ്പുടനാത്മപുത്രനെത്താൻ
പുളമെത്തപ്പുറമായതിൽക്കിടത്തി;
ഋതുവിപ്ലവമാത്യകാലമെണ്ണു-
ന്നളു കഞ്ഞങ്ങളിലെ ധന്യയാറം കിടന്നു. 32

ഖർഘാതകനെന്നു കൂരിരുട്ടാം
നരകം കാട്ടിടുമർദ്ധരാത്രിയായി

വിരസം വിലസും വിളക്കു മങ്ങി
മരണക്കാഴ്ച മറച്ചിടുംപ്രകാരം. 33

ചടുലം പദപാതശബ്ദമെന്യേ
കടുകട്ടാരമെടുത്ത ദുഷ്ടമന്ത്രി
നെടുവാതിൽ തുറന്നകത്തു കേറി;
നെടുവീർപ്പപ്പൊളടക്കി നോക്കി പാരം. 34

ശിശുവിനുടെ നേരെ നോക്കിയുംകൊ-
ണ്ടശുഭോഗ്രനിറക്കിയായുധത്തെ;—
പിശുനക്കിതിനുള്ളിലിഷ്ടമുണ്ടോ —
പശുമാരം ശിശുമാരണം നടന്നൂ. 35

അവളേറ്റമടക്കി നോക്കിയാലും
നവദുഃഖത്താലുയർന്നിതാർത്തനാദം
അയനാനലയിൽപ്പരിഭ്രമിച്ചു
ജവമോടോടിയൊളിച്ചു കൂരിരുട്ടിൽ. 36

കരയാറാഴലൊഴിയാതുടനെക്ക-
ക്കരയും ധാത്രി മുഴക്കമൊച്ചകേൾക്കേ
തിരമാലകൾപോലെ വന്നടിഞ്ഞു
തരസാ രാജഗൃഹത്തിലേക്കു ലോകർ. 37

ഒഴുകും രുധിരം പുരണ്ടതെല്ലാം
കഴുകിത്തോർച്ചകളഞ്ഞു മന്ത്രിതാനും
മുഴുകുന്ന പരിഭ്രമത്തൊടെല്ലാം
വഴികിച്ചുന്ന ജനത്തിരക്കിനുള്ളിൽ. 38

മൃതബാലകനെജ്ജനങ്ങൾ നോക്കി-
ക്കൃതഹാഹാരവമൊത്തു തിങ്ങിനില്ക്കു
കിതയുമുള്ളൊരു പന്നായോടു മെല്ലെ-
ക്കിതവൻ മന്ത്രി മുഴുക്കെ ചൊല്ലു ചോദ്യം. 39

അവരുള്ളവിധം മറച്ചൊരല്പം
കവലംചൊല്ലി: 'കരത്തിലങ്ങു ക്ലാറൻ
ജവമോടു കടന്നു കട്ടിലൊക്കെ-
ന്നവശം പാഞ്ഞുമറഞ്ഞു കുറ്റിക്കാട്ടിൽ'. 40

ഇതു കേട്ടു ജനങ്ങൾ വീണ്ടുമാർത്തു
ചതുരന്മാർ ചിലർ പാഞ്ഞിതാളെ നോക്കാൻ;
അതുപോലെ പരക്രിയല്ല വേണ്ടു-
ന്നതു ചെയ്തിച്ചു മുറ്റും മന്ത്രിവർഗ്ഗം. 41

അഥ നാട്ടു ഭരിച്ചു വേണ്ടമട്ടിൽ
പ്രഥമാനപ്രഭാവനായ മന്ത്രി;
പൃഥപൂരണരൂപ ചൊന്ന രാജധാനീ-
കഥ മാറി പരമാർഹഹർമ്മ്യഗൃഹത്തിൽ. 42

ഇതുമാതിരി വർത്തകന്റെ വീട്ടിൽ-
പ്പുതുവീരശയനസിംഹരാജനത്രെ
ചതുരാംഗന കാപ്പുതന്ന ധരിച്ചീ-
ലതുലാശാവശമാതി പോണവീരൻ. 43

ധരണീപതി സാംഗരാമസിംഹൻ
തരമോത്തുംപടിയന്നു കാത്ത രാജ്യം
പരമസ്സചിവൻ നരേന്ദ്രമട്ടിൽ.
അരസാ കാപ്പതിനെത്രയും കഴിഞ്ഞീ. 44

ഭരണജ്ഞനാം മന്ത്രി മന്നനായീ,
കരമേറി, നിലവിട്ടു കോഴ്ചാണ്ടീ,
നരപാലർ നടത്തിവന്ന ധർമ്മം
നിരസിച്ചു ഹന്ത! നിരസിച്ചു ലോകം. 45

ഇതി കേവലമെട്ടുവത്സരംകൊ-
ണ്ടതിദൌസ്ഥ്യം പ്രജകൾക്കു പാറിമാറാം;

ക്ഷിതിപാലകബാലകൻ വളൎന്നു;
പ്രതിപക്ഷക്ഷതി പാൎന്ന കാത്തിരുന്നു. 46

ആവലായുധവിദ്യ, നീതിശാസ്ത്രം,
നവരാജ്യസമിതി, നാട്ടുകാൎക്കിണക്കം,
ഇവ രാജകുമാരനിൽപ്പകൎത്തി-
ട്ടവനെക്കൊണ്ടു എതിൎന്നു നാടുനേടാൻ. 47

ഒരുനാൾ സചിവൻ നൃപാസനത്തിൽ-
പ്പുതുധാടിപ്പടി കേറി വാണിടുമ്പോൾ
ഒരു ബാലയുവാവു ചെന്നു കേറി-
ട്ടുരുധീരതയോടിവണ്ണമോതി:— 48

'നൃപധാടി കൊതിച്ചു മന്ത്രിയാം നീ
കപടംകൊണ്ടു വധിച്ച ബാലനീഞാൻ
സ്വപദത്തിലിതാ കടന്നുവന്നു;
വിപദന്തം തവ ഭാഗ്യമിന്നു തീൎന്നു. 49

എന്നോതിനിന്നുദയസിംഹനൃപാലബാല-
നൊന്നോങ്ങിയുക്കിലുടവാളുടവോടു വീശി;
അന്നോളമേഷിതറിയാതെയാ വാണവീരൻ
ചെന്നോൎമ്മകെട്ട നരകക്കുഴിയിൽപ്പതിച്ചു. 50

പണ്ടേ താതന്റെ മന്ത്രിപ്പണി പഴകിയൊരാ-
ബ്ബാണവീരൻ ചതിക്കെ-
ക്കൊണ്ടേവം ഹിംസചെയ്തങ്ങിരുന്ന തനുഭവം
വെച്ചുപോരുന്ന രാജ്യം
കണ്ടോരാ രാജപുത്രൻ നിജപിതൃനിധനം
ചെയ്തു പാൎന്നാസഹായം-
കൊണ്ടേ സിംഹാസനത്തിൽക്കയറിയരുളിനാൻ
ധൎമ്മരക്ഷാധികാരം.

# ഭദ്രകാളീസ്തവം

## (അഷ്ടകം)

---

തീക്കട്ടക്കൺചുകന്നത്രിപ്പുരമഥനകട്ടു-
ക്രോധവേഗത്തൊടപ്പോ-
ഞ്ഞുക്കിൽപ്പൊട്ടിപ്പുറത്തെത്തിയ ഹരതനയേ!
രക്തചാമുണ്ഡി തായേ!
ദീർഘാപാംഗം ചലിപ്പിച്ചടിയനൊടെ മഹാ-
ഘോരസംസാരമായാ-
ദുഃഖാവേശം മുടിയ്ക്കു കനിവൊടു 'പുതിയേ-
ട'ത്തെഴും ഭദ്രകാളി! 1

കാതിൽ ചാർത്തും ചലൽക്കണ്ണാധലനിലയിലുല-
ഞ്ഞാനസിംഹങ്ങളാരേ-
ജാതിസ്വത്തുത്തമൊന്നിച്ചലറിയിടമെപ്പെടും
തന്റെ രൌദ്രാട്ടഹാസം
ഭീതിപ്പെട്ടിട്ടു പെട്ടെന്നസുരപരിഷയിൽ
പ്രേതബോധാർത്തിപ്പുട്ടാൻ
നീതിക്കുള്ളാക്കമമ്മേ! കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി! 2

ദുഷ്ടന്മാരെക്കെടുക്കുംപടി ദുരിതഭരം
ദൂരദൂരം കെടുത്തും,
ശിഷ്ടന്മാരെപ്പുലർത്തുംപടി ശിശിരദൃശാ
പുണ്യപൂരം വളർത്തും,

പുഷ്ടമപ്രൗഢപ്രഭാവം പ്രകടമുലകിടം
കാത്തുകൊള്ളുന്ന തായേ!
ദൃഷ്ടം നോക്കി പ്രസാദിച്ചരുളുക പതിയേ-
ടത്തെഴും ഭദ്രകാളി! ൩

നായന്മാർ തൃക്കകാലിൽ കയറിലിതകളെ-
ത്തിരവലായ് ത്തൂങ്ങിനിന്നി-
ട്ടായംമാറാതെ വാളും പരിചയുമടവി-
ന്നൊത്തിളക്കിക്കളിച്ചും
സാമർത്ഥ്യം ഘോര കൈയിലും ഗുരുബലി വഴിവാ-
ടെന്ന ഭാവിച്ചു കൂപ്പും
നായത്തിൽ ഇല്ലമമ്മേ! കനിയുക പതിയേ-
ടത്തെഴും ഭദ്രകാളി! ൪

ലോകർക്കാപത്തുപോക്കിപ്പലപടി പലത-
മ്മാറു സമ്പത്തിണക്കി-
ട്ടാകത്തിൽ കേതിക്കുട്ടിപ്പരമസുഖഗതി-
ക്കുള്ള മാർഗ്ഗത്തെയും കാട്ടി,
ലോകത്രാണം യഥാർത്ഥസ്ഥിതിയിലിഹ നട-
ത്തുന്ന മായേ! പ്രസന്നാ-
ലോകംകൊണ്ടെന്നെ രക്ഷിച്ചരുളുക പതിയേ-
ടത്തെഴും ഭദ്രകാളി! ൫

പ്രത്യക്ഷം ദേവകൾക്കും പ്രകടമൊരു മറ-
ച്ചുള്ള മായത്തിനാല-
പ്രത്യക്ഷം ദാനവർക്കും പരമഗതി കൊടു-
ക്കുന്ന കാരുണ്യശീലേ!

സത്യം നീയമ്മയല്ലോ സകലരാടെയുമാ-
ജീവനിർമ്മാതാ[illegible]!
നിത്യം [illegible] കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി. 6

യുക്തിക്കൊത്താമസം രാജസമതുവിധമേ
സാത്വികം മൂന്നുമത്ര-
സക്തിയില്ലാതെന്നാ പൂജാവിധി പലർ പലതും
ചെയ്യിലിങ്ങാനുപോലെ
ഭക്തിയെക്കണ്ടു നന്ദിച്ചു പരിഗതി കൊടു-
ക്കുന്ന നാനാസ്വരൂപേ!
മുക്തിക്കൂടിയെന്നിൽ കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി! 7

എല്ലാമെൻമക്കളാണീയുലകിലുഴലുമീ-
ജ്ജീവജാലങ്ങളെന്നാ-
ഉല്ലാസംപൂണ്ടമാറങ്ങിനെ കരളിൽ വളർ-
ന്നുള്ള വാത്സല്യമോടെ
എല്ലാർക്കും സ്വാത്മബോധത്തിനു പെരുവഴിയായ്
പാട്ടപെട്ടീടുമമ്മേ!
നല്ലാനന്ദത്തിനെന്നിൽ കനിയുക പുതിയേ-
ടത്തെഴും ഭദ്രകാളി! 8

---

# ഞങ്ങളുടെ സ്വന്തം പുസ്തകങ്ങൾ

## കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ

## കൃതികൾ

---

ഈ പുസ്തകപരമ്പരയിൽ ഓരോ പുസ്തകത്തിലും പ്രബന്ധകാവ്യങ്ങളും, പാന, വഞ്ചിപ്പാട്ട്, തുള്ളൽ, കുറത്തി മുതലായ ഗാനകൃതികളും, സംസ്കൃതഭാഷയിലുള്ള വ്യായോഗാദികളും, ഭാഷാനാടകം ഭാണം ഏതാനുമവയും, കത്തുകളും, ലേഖനങ്ങൾ മുതലായി പലവിഷയത്തിലുള്ള ഗദ്യങ്ങളും, ഒറ്റശ്ലോകങ്ങളും തുടർച്ചയായി പ്രസിദ്ധപ്പെടുത്തിവരുന്നു.

1-ാം പുസ്തകം—വിസ്തരിച്ചുള്ള ജീവചരിത്രം, ഛായ ലായതുള്ളത്. വില 1 0

2. രണ്ടാം പുസ്തകം—ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ എഴുതിയ ആമുഖോപന്യാസം ഛായ മുതലായതുള്ളത്. വില 1 4

3. മൂന്നാം പുസ്തകം—കെ. സി. വീരരായൻരാജാ ബി. എ., എൽ. ടി. അവർകളുടെ മുഖവുരയും ഛായ ഉള്ളത്. വില 1 0

4. കാദംബരീകഥാസാരം ടിയാൻ വില 1 0
5. ശങ്കരാചാര്യചരിതം ടി ,, 0 8
6. കംസൻ ടി ,, 0 4
7. തുപ്പൽകോളാമ്പി ടി ,, 0 4

മാനേജർ,
ലക്ഷ്മീസഹായം പുസ്തകശാല
കോട്ടയ്ക്കൽ
തെക്കേമലയാളം.